ശ്രീ

സർവ്വതന്ത്രാവാരപാരീണമഹാനുഭാവധുരീണ-
ശ്രീ ന്യ-പരമഭട്ടാരസ്വാമി പാദ-
പ്രക്ഷപ്പുഭൂമികാഭൂഷിത

# ദേവാർച്ചാപദ്ധതി

## (പൂജാകല്പലത)

ഗ്രന്ഥകർത്താ

പണ്ഡിതപാദാംകാത്യാശ്രമി

**ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി.**

പ്രതി—൧൦൦൦



പ്രസാധകൻ

ശ്രീമന്നായർ സമുദായമാലാമണിമാടമ്പി
അമ്പലപ്പാട്ട രായിങ്ങൻ ശങ്കരനാശാൻ.

---



വില അണ ൧൦.

ശ്രീ

സൎവ്വതന്ത്രാപാരപാരീണമഹാനുഭാവധുരീണ-
ശ്രീ ന്ന-പരമഭട്ടാരസ്വാമി പാദ-
പങ്കജഭ്രമികാഭൂഷിത-

# ദേവാൎച്ചാപദ്ധതി.

## (പൂജാകല്പലത)

---


ഗ്രന്ഥകൎത്താ

പണ്ഡിതപാദാംകാത്ത്യാശ്രമി

**ബ്രഹ്മശ്രീ നീലകണ്ഠതീൎത്ഥപാദസ്വാമി.**


---


പ്രതി—൧൦൦൦.





പ്രസാധകൻ

ശ്രീമന്നായർ സമുദായമാലാമണിമാടമ്പി
അമ്പലപ്പാട്ടു രായിങ്ങൻ ശങ്കരനാശാൻ.

൧൦൯൨.

പ്രസാധകന്നു വേണ്ടി പി. സി. ബി. പഴനിയാണ്ടി
കോനാർ "ശ്രീകൃഷ്ണവിലാസം" അച്ചുകൂട
ത്തിൽ അച്ചടിച്ചതു്.

താഴെപ്പറയുന്ന ആളുകളിൽ ആരോടെങ്കിലും ആവശ്യപ്പെട്ടാൽ പുസ്തകം വിലയ്ക്കു കിട്ടും:—

൧. അമ്പലപ്പാട്ടു രായിങ്ങൻ ശങ്കരനാശാൻ,
ചെന്നിത്തല,—മാന്നാർ.

൨. നീലകണ്ഠതീർത്ഥപാദസ്വാമി,
ക്ലാപ്പന,—കരുനാഗപ്പള്ളി.

# ഉപോദ്ഘാതം.

മലയനായകപ്പെരുമാക്കൾക്ക് യുഗാന്തരാരംഭകാലാവധി, നിഷ്പ്രതിഘമായി നിലനിന്നുപോന്നവയെങ്കിലും പ്രാകൃതവസ്തു നിയമപ്രകാരം കാലപര്യയം കൊണ്ട് രജശ്ഛടാച്ഛന്നമായ ദർശനപഥത്തിൽ നിന്നും വിദൂരവർത്തികളും ആത്മാനാത്മലോകങ്ങൾ രണ്ടിലും ഒന്നുപോലെ രൂഢമൂലങ്ങളുമായുള്ള വൈശേധിസത്താവാദികളെ ഉദ്ദേശ്യപ്രതിനിർദ്ദേശ്യരീതിയിൽ പടിപടിയാകെ സയുക്തിപ്രമാണവിന്യാസം വ്യവസ്ഥാപിക്കുന്നതിനായിട്ട് നായകമൂർദ്ധാഭിഷിക്തരായ സമാജവിയന്മണികളുടെ ഹൃദയപൂർവ്വകസാടോപോത്സാഹത്തിന്റെ ഫലമായും പൂർവ്വപ്രത്യായിതപുരുഷധൌരേയരുടേയും മററും ഉപയോഗാർത്ഥം പുറപ്പെട്ടിട്ടുള്ള "പ്രാചീനമലയാളാദി" വഴിയായും നായർസമുദായത്തിന് ഉച്ചൈസ്സായി ഉണ്ടായിരിക്കുന്ന ഉണർവ്വിൽ എൻ—എസ്—,'സൊസൈററി' — 'സമാജ'—സന്താനങ്ങൾക്കും മററും ദേവാർച്ചനവിഷയത്തിൽ സ്വാതന്ത്ര്യമുന്നയിക്കാൻ വേണ്ടി രചിച്ചിട്ടുള്ള ഒരു പുസ്തകത്തിന്റെ മുദ്രണോപക്രമത്തെ ഞാൻ സശിരഃകമ്പമംഗീകരിക്കുന്നു.

യോഗജ്ഞാനപാരംഗമതയ്ക്കു് — യോഗജ്ഞാനപ്രമേയങ്ങളെ സമ്പ്രദായരീത്യാ ഗ്രഹിക്കയും പരിശീലിക്കയും ചെയ്തു് ആരൂഢപദത്തിലെത്തുന്നതിന്—അനേക സംവത്സരക്കാലം എന്നോടുകൂടി വസിച്ചിട്ടുള്ള എന്റെ പ്രഥമശിഷ്യൻ നാണുഗുരുവെന്നു പറയുന്ന ആൾ ആ സമുദായത്തിന്റെ അഭ്യുത്ഥാനത്തിനായി അവരുടെ ഇടയിൽ ദേവാർച്ചനാദിയെ പുരസ്കരിച്ചു ബഹുവിധകാര്യങ്ങളിൽ സ്വാതന്ത്ര്യമുണ്ടാക്കിയതുപോലെ മറെറാരു സമുദായത്തിന് സ്വയംകൃതാനർത്ഥനിലയിൽ വന്നുകൂടിയ അന്യേച്ഛാധീനവൃത്തിയെ നിഷ്കാസനം ചെയ്വാൻ ദ്വിതീയ ശിഷ്യൻ ഇങ്ങിനെ ഗ്രന്ഥകരണാദിയിൽ പ്രവർത്തിക്കുന്നതു ഗൌണാത്മതാദ്ധ്യാസദൃഷ്ട്യാ ചാരിതാർത്ഥ്യജനകമായിരിക്കുന്നു. എന്നാൽ ഫലവിഷയത്തിൽ വൈഷമ്യം കാണുന്നതു് ഭോക്തൃനിഷ്ഠമായ തപ്താതപ്താവസ്ഥാഭേദം മൂലമാണെന്നുവിചാരദൃഷ്ടിക്കു കാണാവുന്നതാകുന്നു.

# II

സ്വാനുഭൂത്യന്തവേദാന്തപ്രക്രിയയിൽ സുപ്രതിഷ്ഠനായ ബ്രഹ്മവിത്തിന്റെ നിലയിലും കൂടി,

* "വ്യുല്പത്തിമന്വയാതസ്യ പൂരയേച്ചേതസോന്വഹം
ദൈവഭോഗൈശ്ച ശാസ്ത്രവൈരാഗ്യൈർദൈവധ്യാനഗുരു
(പൂജയാ"

എന്നവിധം നിരന്തരമസ്മദായത്തനായ എന്റെ പ്രിയശിഷ്യന്റെ സംസ്കൃതകൃതികളെക്കുറിച്ച്—,

‡ "പ്രാക്പുസ്തകത്രയമഥത്രയമപ്യലബ്ധ്വാ
തന്നൈലകണ്ഠഭണിതേരമൃതോപമായാഃ
മാധുര്യകം സഹൃദയൈഃ പ്രണയേനപേയ-
മാസ്വാദയന്നസുഹിതത്വമുപൈതി ചേതഃ"

എന്ന് മഹാമഹോപാധ്യായ ബിരുദാങ്കിതപണ്ഡിതഛാഛീഭാഗൗ ശർമ്മാവും,

"തന്നൈഷധീയമപികാവ്യമധഃകരോതി
കുത്രാപികോമളപദാവലിമേളനേന-
ന്യാ രാജശേഖരവചഃ കിമു കൗതുകായ
ശ്രീനീലകണ്ഠയതിവര്യഗിരി ശ്രുതായാം ൧൧
ലോളിംബരാജകവിതോദ്ഭവതീയമദ്ധാ
ശ്രദ്ധാവതാം ച ജയദേവസരസ്വതീവാ-
നാന്യാ ചമൽകൃതിചയം വിതനോതി ചിത്തേ
കർമ്മന്ദിവര്യഗിരി ബുദ്ധിമതാം വിതർക്കഃ-" ൧൨

എന്നും മററും വിദ്വച്ചക്രവർത്തി ശ്രീനിർഭയരാമജീയാജ്ഞിക
(ദീക്ഷിത)രും,

---

* ശ്രുത്യന്തിമപ്രകരണത്തിലുറച്ചുവന്ന
മർത്ത്യൻ വിരക്തി, നിഗമാർത്ഥരസോപഭുക്തി
പ്രത്യക്സ്വരൂപനില, സൽഗുരുസേവനാലും
നിത്യം വിടാതെയകതാരുനിറച്ചിരിപ്പൂ.

‡ ആറുമ്പുക്കമൃതിനൊത്തതെത്തിയിഹ നീല
കണ്ഠയമിയാൽകൃതം
കൃതൊട്ടുംബുധജനോപഭോഗ്യമതിലുററ
താം മഹിതമാധുരി
കോരിവാരിയിവനും കുറേയനുഭവിച്ചു
വെങ്കിലുമതൊന്നുമേ
പോരപോരയിതി മന്മനസ്സിലുയരുന്നി
താശയമവെന്നിയേ.

‡ "ശബ്ദശുദ്ധിരസസദ്ഗുണാകരം
പുസ്തകംതദിഹമാമരഞ്ജയൽ-"
§ ജ്ഞാനഭക്തിരസവദ്ധകംന്നുണാം
നാളികേരപരിപാകരീതിമത്-"
എന്നുതുടങ്ങി കല്ലിക്കോട്ട ശാബ്ദികനാരായണശാസ്ത്രികളും,
* "യോഗാഭ്യാസവിധാനമാൎഗ്ഗപരമപ്രാവീ
ണ്യമപ്പ്യുച്ചകൈ-
സ്തത്തദ്ദൈവതഭക്തിപൂൎവ്വകമഹാസ്തോത്രാ
ണിചാഹൊതവ,
അദ്വൈതാധ്വനിസൎവ്വലോകഗഹനെസംചാ
രചാതുൎയ്യകം
സൎവ്വംചൈതദനന്യസൂരിസുലഭം വൎവ്വ
ത്തിസൎവ്വോപരി-" ൪
എന്നുംമററും വിദ്വന്മണിയായ മഹിമശ്രീ പന്തളത്തു
രാജാവവർകളും,

---

സാരള്യവായ്പുകലരുംപദപംക്തിപാൎക്കും
നേരത്തുനൈഷധവുമൊട്ടിതിനോട്ടതോൽക്കും.
ആരാജശേഖരസരസ്വതിയും രുചിക്കാ
ശ്രീനീലകണ്ഠയതിവൎയ്യഗിരംശ്രവിച്ചാൽ. ൧൧
ലോളിംബരാജംഭണിതിയൊജയദേവഗീരോ
കോളേറുമിക്കൃതി, ചമൽകൃതി പാൎത്തുകണ്ടാൽ.
പററുംവിതൎക്കമിതുമട്ടുവിചാരമേററ-
മുറ്റോൎക്കസംയമികുലാഗ്രണിതൻവചസ്സിൽ= ൧൨
‡ "സൌശബ്ദ്യക്രമഗ്ഗുണഗണംരസപുഷ്ടിയെല്ലാ
മേശുന്നതാംകൃതി,മുദം മമനൽകിയേററം-"
§ "മനുജൎക്കുഭക്തിയൊട്ടുബോധമേകുവോ-
ന്നിതുനാളികേരപരിപാകരീതിയാം-"
* യോഗാഭ്യാസവഴിക്കെഴും പരമമാംവൈദ
ഗ്ധ്യമദ്ദേവതാ—
വൎഗ്ഗപ്രത്യയജന്യമാംസ്തുതിവചസ്തോമ
ങ്ങളെന്നല്ലതെ.
പാരം ദുൎഗ്ഗമശാംകരാദ്വയമഹാമാൎഗ്ഗേ
ഷ്ടസഞ്ചാരമീ
സംരംഭംപരമന്യസൂരികളിലില്ലാതോ
ണമൂൎച്ചെസ്തരം= ൪

"യാംദേവാൻപ്രേഷയാമാസയോഗാമൃതതരംഗിണീം-
* സ്വാദിഷ്ഠമമൃതംതസ്യാഃസുഖേനപീയതേമയാ-"

എന്നു ദേവസേനാഖ്യപ്രൊഫെസ്സർ ഡ്യൂസൻ മഹാശയനും, പ്രശംസിച്ചിട്ടുള്ളതുമല്ലാതെ ഖണ്ഡാന്തരപ്രഥിതവിദ്യാചുഞ്ചുക്കളും ഹൈവണ്യാദി വാണികളിൽ സ്വസ്വാശയാവിഷ്ക്കരണം ചെയ്തിരിക്കുന്നതും തദ്ദ്വാരാസംസ്കൃതവിദ്വല്ലോകത്തിന് എൻെറ ശിഷ്യൻ സുപരിചിതനായി തീന്നിരിക്കുന്നേതും ആകുന്നു. ഇത്തരക്കാൎക്കു പ്രായാഭിപ്രായസിദ്ധമായ ഔദാസീന്യഹേതുകമായ നിമിത്തം സംഭവിച്ച പത്രപംക്തിപ്രവേശവൎജ്ജനംകൊണ്ടും അടുത്തകാലംവരെ ഭാഷാഗ്രന്ഥപ്രണയനാദികളിൽ അനാദരജന്യമായുണ്ടായിരുന്ന അസ്വാരസ്യംകൊണ്ടും തന്നാട്ടു ഭാഷാലോകത്തു സംകുചിതമായ ഒരു സ്ഥാനമേ ഉള്ളു എന്നു തോന്നുകയാൽ രചയിതാവിനെ രംഗം പ്രവേശിപ്പിക്കാനായി "സ്ഥാലീപുലാകന്യായ"ത്തിൽ ഏതാനും ശ്ലോകങ്ങളെ ഉദ്ധരിച്ചു മേൽകാണിച്ച അക്ഷരവിന്യാസം അനാശാസ്യമാകയില്ലെന്നു വിശ്വസിക്കുന്നു.

ഇതിനപുറമെ "യുക്തിയുക്തം വചോഗ്രാഹ്യം നതു പൂരുഷഗൌരവാൽ"—എന്നാണു വിശുദ്ധസമ്മതപ്രമാണമെങ്കിലും ജനതയിൽ അധികംപേരും "അന്യപ്രമാണന്മാ"രാകയാൽ വക്താവിൻെറ പ്രാമാണികത്വത്തിൽ പരാമൎശവും ആ വഴി തദ്വിഷയമായി ഏതാനും ജിജ്ഞാസയും അവൎക്കുണ്ടാകാവുന്നതാണല്ലൊ.

ദേവപ്രതിഷ്ഠാദികാൎയ്യങ്ങൾക്കൂടി ഇതിൽ അടങ്ങിയിരിക്കകൊണ്ടും അൎച്ചാപദം പ്രതിമാരാധനകൾ രണ്ടിനും സമാനമാകകൊണ്ടും ഇതിൻെറ നാമധേയം സാഭിപ്രായമാകുന്നു എന്നു കാണാം. ഇതിലെ ആരംഭഘട്ടമായ ദേവപ്രതിഷ്ഠക്ക് കൈരളിയിൽ ഇപ്പോൾ നവാവതാരമാകുന്നു. ഈ കൃതിയിൽ സ്ഥിരപ്രതിഷ്ഠ, പ്രതിമാസാധനം, ചലപ്രതിഷ്ഠ, പഞ്ചദേവതാപൂജനം, മുദ്രാവിധി, ലക്ഷ്മീപൂജനം സരസ്വതീപൂജ, നാഗപൂജ, സൎപ്പബലി, ഹോമകുണ്ഡവിധി, ഹോമക്രമം, മൃത്യുംജയം, തിലഹോമം, ഗണപതിഹോമം, മന്ത്രകോശം, ഇത്യാദി അത്യാവശ്യമായ വിഷ

---

അവിടുന്നിങ്ങയച്ചോരുയോഗാമൃതതരംഗിണി
* വായിച്ചുസുഖമായ്സ്വാദേറിട്ടുംതത്സുധയുണ്ടുഞാൻ-

യം നാതിസംക്ഷിപ്തവിസ്തരമായും സുഗ്രഹലളിതഭാഷയിലും ഗ്രഥിക്കപ്പെട്ടിരിക്കുന്നു. "അസൂര്യംപശ്യ"കളായ നിലയിൽ അന്തഃപുരമലങ്കരിച്ചിരുന്ന സീതാദേവി ശ്രീരാമനോടുകൂടി വനത്തിലേക്കു പുറപ്പെട്ടു മൂന്നൊ നാലൊ അടി നടന്നശേഷം ദണ്ഡകത്തിലേയ്ക്കുള്ള വഴിയുടെ ദൈർഘ്യത്തെക്കുറിച്ചു പൃഛിച്ചു ക്ലേശിച്ചതുപോലെ ഇതിൽ മന്ത്രക്രിയാകലാപം അധികമായി എന്നു പരിചയക്കുറവുകൊണ്ടു വല്ലവൎക്കും തോന്നിയാൽ നിൎവ്വാഹമില്ല. പിന്നെ ആഷമന്ത്രങ്ങളുടെ സ്ഥാനത്തു ഭാഷാമന്ത്രങ്ങളായിരുന്നു വേണ്ടതെന്നു പറയുന്ന ഒരുതരക്കാർ പ്രകൃതകഥാബഹിർഭൂതന്മാരാണെന്നു കണ്ണടയ്ക്കുകയല്ലാതെ കാൎമ്മണന്മാൎക്കു കഴിവില്ല. ആകപ്പാടെ ഈ പുസ്തകം പരോപകാരശ്രദ്ധയുടെ ഫലമായി ഉണ്ടായിട്ടുള്ളതാകയാൽ ഉദ്ദിഷ്ടകാൎയ്യത്തിനു പൎയ്യാപ്തമാകുമെന്നുകണ്ടു് ആ വിഷയത്തിലേക്കു് ഇതിനെ ബലമായി ശുപാൎശചെയ്കയും സമുദായത്തിനു് ഉത്തരോത്തരം യോഗക്ഷേമം പ്രാൎത്ഥിക്കയും ചെയ്യുന്നു.

പുറമെ "തക്കാപ്രതിഷ്ഠാനാൽ"—എന്ന സൂത്രസന്ദൎഭത്തിൽ,

‡ 'യത്നേനാനുമിതോപ്യൎത്ഥഃ കുശലൈരനുമാതൃഭിഃ

അഭിയുക്തതരൈരന്യൈ രന്യഥൈവോപപാദ്യതേ'

എന്നു് ആചാൎയ്യവാചസ്പതിമിശ്രൻ പറഞ്ഞിരിക്കയാൽ പ്രതിപാദ്യപ്രതിപാദകവിഷയങ്ങളിൽ രുചിഭേദാദിനിദാനമായി ഉണ്ടാകുന്ന നിന്ദാസ്തുതികളും ഖണ്ഡനമണ്ഡനങ്ങളും അകിഞ്ചിൽക്കരമാണെന്നും അധികാരിവിഷയത്തിൽ പ്രചരണമവശ്യം ഭാവിയാണെന്നും വിചാരിച്ചാൽ ഈദൃശവിജ്ഞാപനാദിസമാൎജ്ജനക്ലേശം വരികയില്ലെന്നാണു് എനിക്കു തോന്നുന്നതു്. ആകയാൽ പരോപകാരവ്രതികരം

---

‡ യുക്തികൊണ്ടഖിലമെത്തിയെടുപ്പാൻ
ശക്തിയുള്ളവരിണക്കുമൊരൎത്ഥം
ഉക്തിപാടവമിയന്നിടുമന്യർ
വ്യാക്തിമിൎപ്പിലുടയുന്നതു ഞായം.

'ഖലേഷു സൽസുനിഗ്ദ്ധാതാവയമർജ്ജയിതും ഗുണാൻ
ഇയം സാ തസ്കരഗ്രാമെ രത്നക്രയവിഡംബനാ'

എന്നു വിചാരിച്ചു പരിതാപമടയാതെ ധൈര്യമവലംബിച്ച്,

"മന്നിന്ദയായദിജനഃപരിതോഷമേതി
നന്വപ്രയത്നജനിതോയമനുഗ്രഹോമെ"

എന്നു 'ജ്ഞാനാങ്കുശ'കാരൻ പറഞ്ഞതും,

* "ഗ്രന്ഥസ്യാസ്യൈവ്യവയ്ഃകർത്താസ്തു യതാംവാസനിന്ദ്യതാം
മയിനാസ്ത്യേവകർതൃത്വമനന്യാനുഭവാത്മനി.

എന്നു "അദ്വൈതസിദ്ധി"കാരൻ പറഞ്ഞതും പര്യാലോചിച്ചു താന്താങ്ങളുടെ നിലയ്ക്കിണങ്ങിയതുപോലെ യഥായോഗം സമാധാനപ്പെടണമെന്നു നിർദ്ദേശിക്ക കൂടിച്ചെയ്തു തൽക്കാലം വിരമിക്കുന്നു.

ആലുവാ
൧൦൮൫

എന്ന്
ചട്ടമ്പി (ഒപ്പ്)

---

§ ദുഷ്ടപ്പരിഷയിലിഹ ഗുണപുഷ്ടിക്കായിപ്രയത്നമിയലുവതു്
മോഷ്ടാക്കടിയിടരത്നക്രൂട്ടക്രയസംപ്രദായമൊത്തതുതാൻ.

† എന്നെപ്പഴിച്ചു മനുജൻ പരിതുഷ്ടനാകിൽ
പിന്നെന്തതിൽ സുലഭമായൊരനുഗ്രഹം മേ,
(പരിഭാഷകൻ പി. കെ. നാണുപിള്ള)

* "ശിഷ്ടനാമഗുരോരാജ്ഞാം കരോമിശിരസാവഹൻ
നവമഞ്ജരികാം ശുദ്ധികർത്തുമർഹന്തികോവിദാഃ എന്നും
"ശിഷ്ടനാമമുനേഃ പദാരണിം പൃഥുസംസാരമഹാബ്ധിവാഡവം
മമമാനസ ചിത്രുള്ളംചപുടംഘടയൻ ദീപമഹോവലോകയെ" എന്നും

മുറയ്ക്കു്, ഈ ഉപോദ്ഘാതത്തിൽ നിർദ്ദേശിച്ചിട്ടുള്ള ശിഷ്യപ്രധാനന്മാർ വർണ്ണിച്ചിരിക്കുന്ന 'ശിഷ്ടനാമാ' മുതലായതും, ചട്ടമ്പി, കുഞ്ഞൻപിള്ളച്ചട്ടമ്പി, ചട്ടമ്പിസ്വാമി, ഷൺമുഖദാസർ, പരമഭട്ടാരസ്വാമി, വിദ്യാധിരാജതീർത്ഥപാദപരമഭട്ടാരസ്വാമി എന്നിവയും ഒരേ മഹാത്മാവിന്റെ അഭിധാനങ്ങളാകുന്നുവെന്ന വാസ്തവം അവിടവിടെനിന്നു ഗ്രഹിക്കാമെങ്കിലും ദൃഢസംപ്രത്യയത്തിനായി കാണിച്ചതാകുന്നു.

# വിജ്ഞാപനം.

പ്രസ്തുതഗ്രന്ഥത്തിനു വിശ്വവിഖ്യാതമഹാനുഭാവ
ധൌരേയനായ ബ്രഹ്മശ്രീ ചട്ടമ്പിസ്വാമി സന്നിധിയിൽ
നിന്ന്, പ്രൌഢവും സാരഗർഭവുമായ ഒരു 'ഉപോദ്ഘാ
തം' എഴുതിയിരിക്കുമ്പോൾ മാദൃശന്മാരുടെ ഏവംവിധമു
ള്ള സാഹസം ക്ഷന്തവ്യമെന്നു വരുന്നതല്ല. എന്നാൽ ആ
മഹാത്മാവിലും ഗ്രന്ഥകർത്താവായ പണ്ഡിതപടാങ്കാത്യാ
ശ്രമി ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളിലും എ
നിക്കു സാമുദായികമായും മറ്റുമുള്ള ഭക്തിബഹുമാനങ്ങ
ളെ പ്രദർശിപ്പിക്കുന്നതിനു, പ്രസാധകനായിരിക്കുന്ന സ്ഥി
തിക്ക് ഇതൊരു നല്ലഅവസരമെന്നുവച്ചാണ് ഇതിലേക്കു
തുനിഞ്ഞതു്. പ്രസാധകൻെറ നിലയ്ക്കുഎന്തെങ്കിലും രണ്ടു
വാക്കു പറയാതെയിരിക്കുന്നതു് ഇപ്പോഴത്തെ കാലത്തി
നടുത്ത കോലമല്ലതാനും.

വേദാന്തവിചാരാദി ചെയ്തു പരമപദമടയുന്നതിൽ
ശക്തന്മാരല്ലാത്തവൎക്കു "വശീകൃതേമനസ്യേഷാം സഗുണ
ബ്രഹ്മശീലനാൽ" എന്നിങ്ങനെ ഉപാസനമാൎഗ്ഗം വിധി
ച്ചിരിക്കുന്നതായി കാണുന്നു. ആ പടവിൽതന്നെ സൂക്ഷ്മ
ലക്ഷ്യങ്ങൾ വിട്ടു്, ചിത്തപരിപാകത്തിനൊത്തവിധം വി
ഗ്രഹങ്ങളും ഉപാസ്യമായി കല്പിച്ചിട്ടുണ്ടു്. ഈ രീതിക്കു "പ്ര
തീകോപാസന" എന്നു പേർ. "അബ്രഹ്മണിബ്രഹ്മദ
ൃഷ്ട്യാനുസന്ധാനം പ്രതീകോപാസനം"- ആത്മവസ്തുവ്യ
തിരിക്തമായ ഒന്നിൽ ചെയ്യുന്ന ആത്മഭാവനയ്ക്കു പ്രതീ
കോപാസനം എന്നു പറയുന്നു. നാം ക്ഷേത്രങ്ങളിൽ ന
ടത്തിവരാറുള്ള ആരാധനവും, വന്ദനവുമെല്ലാം ഈ വൎഗ്ഗ
ത്തിൽ പെട്ടതാണു്. ഇതിലേക്കു പ്രതിമ, പ്രതിഷ്ഠ, ക്ഷേ
ത്രങ്ങൾ മുതലായവ ആവശ്യമാകുന്നു. പ്രതിഷ്ഠിയ്ക്കുക, അ
ൎച്ചിക്കുക എന്നീ സമ്പ്രദായങ്ങളെ പ്രതിപാദിക്കുന്ന ഗ്ര
ന്ഥമാണു് ആഗമങ്ങൾ. അങ്ങിനെ ഒരു പ്രസ്ഥാനം മല
യാളഭാഷയിൽ ഇതുവരെയുണ്ടായിട്ടില്ലെന്നാണു് തോന്നു
ന്നതു്. വല്ലതും ചിലതുണ്ടെങ്കിൽതന്നെ ശാസ്ത്രരീത്യാ ക്ര
മീകരിച്ചു രചിച്ചിട്ടുള്ളവയല്ല. ഇതരഭാഷകളെ അപേക്ഷി
ച്ചു്, മലയാളത്തിനു് പല വിഷയങ്ങളിലും ഗ്രന്ഥദാരിദ്ര്യ

മുണ്ടെങ്കിലും ലക്ഷണയുക്തമായ "ദേവാർച്ചാപദ്ധതി"യുടെ ആവിർഭാവത്തോടുകൂടി ഏറ്റവും ഉപയുക്തമായി പൂർവ്വോക്തദോഷയുക്തമായുള്ള ന്യൂനത കുറഞ്ഞൊന്നു പരിഹരിക്കപ്പെട്ടു എന്നു കാണാവുന്നതാണു്. ഏതു വർണ്ണക്കാർക്കും സ്വാതന്ത്ര്യമായി പൂജാദികൾ അനുഷ്ഠിക്കുന്നതിനു മാർഗ്ഗമുണ്ടാക്കിക്കൊടുത്ത ഈ ഗ്രന്ഥം ഏവർക്കും ഉപകാരപ്രദമെന്നു പറയേണ്ടതില്ലല്ലൊ. വിശേഷിച്ചു് നായർ സമുദായാംഗങ്ങൾ ഈ ഗ്രന്ഥോദ്ദേശ്യം മനസ്സിലാക്കി ഇതിനനുകൂലമായി പ്രവർത്തിച്ചെങ്കിൽ മാത്രമെ സ്വാതന്ത്ര്യം വീണ്ടെടുക്കപ്പെടുകയും ഗ്രന്ഥപ്രയോജനം സ്ഥാപിതമാകയും ചെയ്യുകയുള്ളു.

ഈ പുസ്തകത്തെ, ഞങ്ങൾ ആശിച്ചതുപോലെ സർവ്വമർമ്മസ്പൃക്കായും പ്രൌഢമനോഹരമായും ഉള്ള ഉപോദ്ഘാതംകൊണ്ടലംകൃതമാക്കിയ ബ്രഹ്മശ്രീ ചട്ടമ്പിസ്വാമിപാദങ്ങൾക്കും, കൃതകൃത്യനായിരുന്നിട്ടും പാമരാദിരഞ്ജിനക്കാരെ ഉദ്ദേശിച്ചു "കാർമ്മണഭാവം" കൈക്കൊണ്ടു് ഈ ദേശകൃത്യങ്ങളിൽ മിവാനിശം പ്രവർത്തിക്കുന്ന ഗ്രന്ഥകർത്താ ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥസ്വാമിപാദങ്ങൾക്കും അനന്തനമസ്കാരം പറഞ്ഞുകൊള്ളുന്നു.

പുറമേ, ഈ ഗ്രന്ഥത്തിൻെറ അച്ചടി നടത്തിപ്പു് അശുദ്ധി സംശോധന മുതലായ വിഷയങ്ങളിൽ ഒരു അഭിജ്ഞൻെറയും പ്രിയസുഹൃത്തിൻെറയും നിലയിൽ തൻെറ വിലയേറിയ സമയം ചിലവഴിച്ചു സഹായിച്ച നവീന വിദ്യാപാരീണനും സർവ്വജനപ്രിയനും മഹാമനസ്കനും ആയ മ. രാ. രാ. ജി. രാമൻമേനോൻ എം. ഏ അവർകളോടും പ്രൂഫ് പരിശോധിക്കുന്നതിൽ അദ്ദേഹത്തെ സഹായിച്ച മഹാശയൻ കാക്കനാട്ടു മ. രാ. രാ. ജി. കൃഷ്ണപിള്ള ബി. ഏ; ബി. എൽ. അവർകളോടും ഉള്ള ഹാർദ്ദമായ കൃതജ്ഞതാഭിനന്ദനത്തെ ഗ്രന്ഥകർത്താവായ മഹാത്മാവിനുവേണ്ടി പ്രദർശിപ്പിച്ചുകൊണ്ടു് ഈ വിജ്ഞാപനം ഉപസംഹരിച്ചുകൊള്ളുന്നു.

ചെന്നിത്തല, } അമ്പലപ്പാട്ടു രായിങ്ങൻ ശങ്കരനാശാൻ.
൨൰. ൧. ൯൨. } (പ്രസാധകൻ.)

# ശുദ്ധിപത്രം.

---

## ഉപോദ്ഘാതം.

| വശം. | വരി. | |
|---|---|---|
| V | ൩ | "അന്തഃപുര" |
| VI | | ഗ്രന്ഥസ്യാദൈ്യവ, എന്നേടത്തുള്ള നക്ഷത്രമുദ്ര * ഒപ്പ് എന്നിടത്തു വേണ്ടതാണ്. |
| ൧ | ൮ | ൨-നുപകരം ൧. |
| ൨ | ൨൨ | കാ"ണി"ക്കുന്നതിൽ |
| ൩ | ൧൫ | "സി"ന്ധവഃ |
| ൩ | ൩ | [ |
| ൩ | ൩൦ | ] |
| ൪ | ൪ | ഇന്ദ്രോന"ഷ്ട"പ് |
| ൪ | ൯ | ഏതോ"നചി"ദ്ദം |
| ൰ | ൧൯ | പ്രഭാവിതാശേഷ |
| ൰ | ൩൪ | പ്രസവേ"ശ്ചി"ന്നോ |
| ൬ | ൧൫ | ചന്ദ്രമണ്ഡലതത്വം |
| ൰ | ൩൧ | 'പ്രാ' (വരിയുടെഒടുവിൽ) |
| ൯ | ൧൦ | പൃ"ത്ഥീ"ത്ത്വായ |
| ൰ | ൧൧ | അപ്ത"ത്വാ"യ |
| ൭ | ൩ | "ചെ"ന്ന |
| ൮ | ൨൩ | (ന്യ"സി"ക്കണം) |
| ൮ | ൨൫ | മൂലാധാരത്വ"ക്ക"ൽ |
| ൫ | ൬ | യാവ"ച്ച"ന്ദ്രാക്ക—താവ"ത്ത്വ"- |
| ൰ | ൧൬ | കീലകായ"നമഃ" |

| വശം. | വരി. | |
|---|---|---|
| ൧൧ | ൮ | ദധിസപ്പി"ജ്ജലം" |
| ൧൨ | ൨൪ | ബ്രാഹ്മ"ണാ"നാം |
| ടി | ൧൪ | നാഗ്നി"ർജ്ജ"ലനകർമ്മണാ |
| ൧൩ | ൩൧ | വിപരിതാദ്ധ്യാ"സം" |
| ൧൪ | ൫ | കല്യാ"ണിമാ"വദാനി |
| ൧൫ | ൩൪ | വസന്ത"ഗ്രീഷ്മ"— |
| ൧൬ | ൨൫ | കൊട്ട"ക്ക"യുണ്ടായി |
| ടി | ൨൭ | പ്രതിഷ്ഠി"ച്ച"തേഉള്ളൂ |
| ൧൭ | ൧൩ | പൂജമുട്ടിയാ"ൽ"— |
| ൧൮ | ൫ | ത"പ"സാ— |
| ടി | ൨൧ | വി"ദ്യാ"ച്ചതു |
| ൧൯ | ൧ | മുപ"രി"ഷ്ടാൽ |
| ടി | ൧൧ | ദേവത"യും"— |
| ടി | ൧൬ | വാലാ"ഗ്രം"— |
| ൨൦ | ൪ | വ"ണ്ണ"— |
| ൨൨ | ൧൮ | "ഢചിര"ണ്യ— |
| ൨൫ | ൫ | പരിവാരാ"ണാം"— |
| ടി | ൧൬ | ർജഗ"തീ"— |
| ടി | ൩൭ | ഭ്രതാ"ന്യ"ത |
| ൨൬ | ൩ | സ"ർവ"തൊ |
| ൨൭ | ൧൪ | വൃദ"ധ്യഃ"— |
| ടി | ൧൬ | രാജ"ന്യഃ" കൃതഃ— |
| ടി | ൧൯ | മനസൊജാതഃ |
| ടി | ൨൪ | അകല്പയ"ൻ"— |
| ൨൮ | ൬ | യജ്ഞെ"ന"യജ്ഞെ |
| ടി | ൧൧ | ഗണാഃ"സ്മൃതാഃ"- |

| വശം | വരി | |
|---|---|---|
| ൧൦ | ൧ | മൃഗപതിസ്സ“ഡ”സ്ഥിതാം |
| ടി | ൫ | ഫണ്ണെസ്സ“ശ്ച”ക്ര |
| ടി | ൧൨ | പൂ“ജ”സ്സ |
| ടി | ൨൮ | ത്രിപാദൂർദ്ധ്വ“ഉ”ദൈൽ |
| ൧൧ | ൧൫ | “ഓം”യജ്ഞേന |
| ൧൨ | ൧൨ | പ്രണത്ത“യും”ഷി |
| ൧൩ | ൧ | യോനി“ർ”ഘൃതെ |
| ടി | ൧൨ | നിവാരിണീം “ഋഭ്യംദദാമി”— |
| ടി | ൨൯ | “സ്വ”ഗന്ധിം |
| ൧൪ | ൧൧ | ശ്രേ“ഷ്ഠോ”ദേവാനാം വ“സ്സു:” |
| ടി | ൧൨ | “രം”എന്ന (ഈരംഎന്നല്ല) |
| ൧൫ | ൨൬ | പഞ്ചോപചാരി“കാഃ” |
| ൧൬ | ൧ | സവ്വ“ത്ര” |
| ടി | ൮ | കന്‘ക’— |
| ടി | ൯ | മഹാപ“ദ”കം |
| ൧൭ | ൪ | “യദി”തന്നിഷ്ഫലം |
| ടി | ൧൦ | ‘ദ’ക്ഷിണാനാ |
| ടി | ൧൧ | മ“ധ്യ”മാഭ്യാം |
| ൧൭ | ൨൪ | വമ്മ“ണി” |
| ൧൮ | ൧൨ | ധേനു“മു”ദ്രാ |
| ൧൯ | ൨ | “ചാലിതാ”— |
| ടി | ൬ | മുദ്രാ“സ്യാ”ച്ചാസ്യ— |
| ടി | ൧൬ | അനാ“മ”യാ |
| ടി | ൧൯ | കൈക“ളുടെ”— |
| ടി | ൨൮ | “വീ”ഴ്ത്തൽ |
| ൨൦ | ൧ | ചെറുവിരല്ലുക“ളുടെ”— |

| വശം. | വരി. | |
|---|---|---|
| ൪൩ | ൧൦ | "മുക്താഭ"രണഭൂഷിതാ |
| ടി | ൨൭ | മുപകാരി"ണി!" |
| ൪൫ | ൧൭ | യൽ"പൃ"ത്ഥം |
| ൪൬ | ൫ | യഃ കരി"ണിം"— |
| ൪൭ | ൨൨ | പാ"ദ്യം"തെ |
| ൪൮ | ൨൮ | "ജഗന്മാതർ" |
| ടി | ൨൩ | ഓംതസ്മാ"ദശപാ"— |
| ൪൯ | ൩ | "ഉഗ്ര"— |
| ടി | ൯ | "ബാഹുൻ" |
| ടി | ൧൧ | "വക്ത്രം"— |
| ടി | ൧൪ | "ശിരഃ" |
| ടി | ൧൯ | ആ"ശ്ലേ"യഃ |
| ടി | ൨൪ | ഓംചന്ദ്രമാ"മന"സോ |
| ടി | ൨൫ | അപൂ"പാ"ൻ |
| ൫൦ | ൮ | "നമസ്തുഭ്യം" എന്നു മൂന്നുതവണ ആവൎത്തിച്ചു ചൊല്ലിയശേഷം "നമോനമ" എന്നു്- |
| ടി | ൧൯ | ഭഗവാൻ "ബ്രഹ്മാ" |
| ടി | ൨൨ | "സ്ഥ്ഥാ"മെന്നു |
| ടി | ൨൮ | "വിദ്യാവൃദ്ധിം" |
| ൫൩ | ൫ | സ്വാ"ഹാ"സംപാദ്യതാം |
| ടി | ൧൪ | താം"ബൂ"ലം |
| ടി | ൨൮ | മെഗംഗ"ജന്യ"സ്യ |
| ടി | ൨൯ | ഉദകേ"പൂ"ർണ്ണ |
| ൫൫ | ൧൮ | ക"ൎമ്മ"കരിഷ്യേ |
| ടി | ൩൩ | ബൃഹ"ത്യഃഛ"ന്ദാംസി |

| വശം. | വരി. | |
|---|---|---|
| ൫ | ൰൪ | "ഓം "ഭൂഃ" സ്വാഹാ |
| ൬ | ൧ | "ഭുവഃസ്വാഹാ"-ഒന്നധികം. |
| ൯ | ൨ | വീക്ഷണാദി"ക്ലിഃ"— (ഹോമക്രമം) |
| ൰ | ൨൫ | അഗ്നി"മാഹാ"രയേ |
| ൰൧ | ൰൰ | പ്ലാശുകൊ"ണ്ടും"ഉണ്ടാ |
| ൰൰ | ൧ | തിലൈസ്തധമ്മ- |
| ൰൪ | ൧൦ | "ഓംങ്ങഃസഃ"- |
| ടി | ൧൫ | മൃത്യോർമുക്ഷീയ— |
| | | ഓം നമ"സ്സ്രീഃലോ"ചനായ |
| ടി | ൨൧ | സ്വരാഃശ"ക്തിഃ" |
| ടി | ൰൫ | ഓം"ഹൌം"ജ്ഞാസഃ |
| ൰൫ | ൫ | "സുധാവല്ലി" |
| ടി | ൧൫ | അഷ്ടാക്ഷ"രം" |
| ൰൬ | ൧൰ | വാചി"കം" |
| ടി | ൧൫ | സ്ഥലാവാ"രാ" |
| ടി | ൨൦ | "ധൈര്യ"ത്തി— |
| ടി | ൨൯ | കൊണ്ടലംകരി"ച്ചു"-", |
| ൰൭ | ൨൦ | ബാലാക്ക"ന്നു" |
| ടി | ൨൬ | പശ്ചിമ"സ്യ"ത്തി— |
| ൧൧ | ൬ | പം"ക്തിഃ"— |
| ടി | ൧൧ | രജത"സ്ര"ഭാം |
| ടി | ൰൨ | മന"സാകാമ"— |
| ൨൨ | ൯ | ഭാന്ത്യാ"ശാ"ൻ |
| ടി | ൨൦ | സന്നിധ"ൽസ്വ" |
| ൨൪ | ൰൧ | പിബേ"ദ്യ"ി |
| ൨൫ | ൨൰ | ക"ഴി"ക്കണം |
| ൨൬ | ൧൦ | മശക്യം"വാ" |

| വശം. | വരി. | |
|---|---|---|
| ടി | ൨൩ | "ദന്തം" പാശാങ്കു |
| ൨ | ൩ | "ശ്രീ"ബീജം |
| ടി | ൧൪ | മഹാ"വിഷ്ണുർദേ"വതാ |
| ടി | ൩൦ | (ആദ്യം വിസർഗംതെററു്) |
| ൪ | ൪ | "സി"താബീജ— |
| ടി | ൧൮ | നൃസിംഹ"ബീ"ജം |
| ൮൦ | ൯ | അ"ത്ഥ"ക്രമ |
| ടി | ൧൧ | "ഉപ"ദേശ |

# ദേവാർച്ചാപദ്ധതി.

ഹരിഃ ഓം തത്സത് - നമഃ സർവ്വാത്മനെ.

“പ്രതിഫലിതമഖിലം നിഷ്പ്രതിബിംബംയസ്യപ്രസാദമാ
ധുര്യം
പ്രതിസംധത്തെതൽസ്വപ്രതിഷ്ഠിതം ജ്യോതിരൈശ്വരം
നൌമി. ൧

ശ്രീമല്ലരഭട്ടാരസ്വാമിനമഥച പ്രണമ്യബുധനിവഹം
തദ്ദേശിയസൃഷ്ട്യവലംബാദ്ദേവാർച്ചാപദ്ധതിംപ്രകടയാമി.”൨

---

ദേവപ്രതിഷ്ഠാക്രമം. ൧

സ്വസ്തിവാചനനാന്ദീശ്രാദ്ധാദി (ആചാരപദ്ധതിപ്രകാരം) കഴിച്ചുകൊണ്ടു “അദ്യശ്രീമദ്ഭഗവതോ മഹാപുരുഷസ്യ വിഷ്ണോരാജ്ഞയാപ്രവർത്തമാനസ്യ ബ്രഹ്മണോ ദ്വിതീയെപരാർദ്ധെ വിഷ്ണുപദെ ശ്രീശ്വേതവാരാഹകല്പെ വൈവസ്വതമന്വന്തരെ അഷ്ടാവിംശതിതമെയുഗെ യുഗചതുഷ്കെ കലിയുഗെ പ്രഥമചരണെ ജംബുദ്വീപെ ഭരതവർഷെ ദക്ഷിണാപഥെകേരളക്ഷേത്രെ ബൌദ്ധാവതാരെ ശാലിവാഹനശകെ സൌമ്യവർത്തമാനെ ഗോദാവര്യാദക്ഷിണതീരെ വർത്തമാനവ്യാവഹാരികെ അമുകനാമ (ഇന്നപേരുള്ള) സംവത്സരെ (ഇന്ന) അയനെ (ഇന്ന) ഋതൌ (ഇന്ന) മാസെ അമുകപക്ഷെ അമുക (ഇന്ന) തിഥൌ അമുകവാസരെ അമുകദിവസനക്ഷത്രെ അമുകസ്ഥിതെ വർത്തമാനെ ചന്ദ്രെ അമുകസ്ഥിതെസൂര്യെ അമുകസ്ഥിതെഗുരൌശുഭനാമയോഗെ കരണെ ഏവം ഗുണവിശേഷണവിശിഷ്ടായാം ശുഭപുണ്യതിഥൌ മമ (അല്ലെങ്കിൽ ഇന്നാരുടെ) ആത്മനഃ ശ്രുതിസ്മൃതിപുരാണോക്ത ഫലപ്രാപ്ത്യർത്ഥം (ഇന്നാരുടെ) സകുടുംബാനാം സപരിവാരാണാം.

ക്ഷേമസ്ഥൈര്യായുരാരോഗ്യൈശ്വര്യാഭിവൃദ്ധ്യർത്ഥം

---

**നോട്ട്:—അമുക, എന്നുള്ളിടത്തെല്ലാം അതാതിന്റെ പേരുകൾ കൂട്ടിച്ചേർത്തുകൊള്ളേണ്ടതാണ്.**

സമസ്താഭ്യുദയാൎത്ഥംച അമുകദേവതാപ്രതിഷ്ഠാംകരിഷ്യേ." എന്നു ദേശകാലങ്ങൾ കീൎത്തിക്കണം. (ഇതു സൎവ്വക്രിയക്കും (അമുകകൎമ്മ കരിഷ്യേ എന്നു് അവസാനമായി) ചേൎക്കണം. അതായതു് ഇന്ന ദേവപൂജനം അല്ലെങ്കിൽ ഇന്നതു് എന്നു്.)

പിന്നീട് 'രക്ഷോഹണംവാജിനമാജിഘൎമി-
മിത്രംപ്രഥിഷ്ഠമുപയാമിശൎമ്മ-
ശിശാനൊഅഗ്നിഃക്രതുഭിഃസമിദ്ധഃ
സനൊദിവാസരിഷഃപാതുനക്തം'

എന്നു ദേവനു കാപ്പുകെട്ടണം. അനന്തരം ആനയുടെ കൊമ്പിന്മേൽനിന്നും പൎവ്വതത്തിൽനിന്നും കുതിരക്കുളമ്പിന്മേൽനിന്നും ദൎഭമൂട്ടിൽനിന്നും എടുത്ത മണ്ണും പുററുമണ്ണും എടുത്തു് ഓരോന്നായി ഗായത്രിയൊ അതാതു ദേവന്റെ മൂലമന്ത്രമൊചൊല്ലി വിഗ്രഹം പ്രത്യേകംതേച്ചുകഴുകണം.

('മൃത്തികാകരിദന്തസ്യ പൎവ്വതാശ്വഖുരസ്യച
കുശവല്മീകസംഭൂതം മൃദാംപഞ്ചകമീരിതം'

എന്നു പ്രമാണമുണ്ടു്.)

പിന്നീടു ഗോമയം ഗോമയഭസ്മം ഇവകൊണ്ടും കഴുകണം. (പ്രമാണം, ഇങ്ങിനെയാകുന്നു,

'വല്മീകമൃത്തികാഭിശ്ച ഗോമയേനസഭസ്മനാ
ക്ഷാളയേച്ഛില്പിസംസ്പൎശ ദോഷാണാമുപശാന്തയെ'

ഈ വിധം സൎവ്വത്രപ്രമാണം കാണിക്കുന്നതിൽ ഗ്രന്ഥഗൌരവംഭയന്നു മേലിൽ പ്രമാണോപന്യാസം ചുരുക്കുന്നതാണു്.) മററു ചിലയിടത്തു് അഞ്ചു ജലാശയത്തിലെവെള്ളം പഞ്ചാമൃതം പഞ്ചഗവ്യം ഇവയും മുൻപറഞ്ഞ പഞ്ചമൃത്തികയും തൈലം ഘൃതം മുതലായ ഗന്ധദ്രവ്യവും, ചെമ്പകപ്പൂവ് മാവില വഹ്നിച്ചമത താമരപ്പൂവ് കണവീരം ഇവയിട്ടജലവും തുളസി, കുരുക്കത്തിമുല്ല ഈ പുഷ്പങ്ങളിട്ട ജലവും പ്രത്യേകം കഴുകാനുപയോഗിക്കണമെന്നുപറയുന്നു. രണ്ടുപ്രകാരവുമാവാം. ക്രിയാധിക്യത്തിൽ ഫലാധിക്യം ആരോപിക്കപ്പെട്ടുകപതിവാണു്.

'ഗുഡംശൎക്കരംചൈവ ദധിസപ്പിസ്തഥാമധു
പഞ്ചാമൃതമിദംപ്രോക്തം വിധേയംസൎവ്വകൎമ്മസു'

എന്ന പ്രമാണത്താൽ പാൽ പഞ്ചസാര നെയ്യ് തൈര് തേൻ ഇത്രയുമാണ് പഞ്ചാമൃതമെന്നു സിദ്ധിക്കുന്നു.

പഞ്ചഗവ്യംകൊണ്ടു കഴുകാനുള്ളമന്ത്രം ഇതാകുന്നു-,

"ഓം പയഃപൃഥിവ്യാംപയഓഷധീഷു
പയോദിവ്യന്തരിക്ഷേപയോധാം
പയസ്വതീഃപ്രദിശഃസന്തുമഹ്യം"

പിന്നീടു താഴെക്കാണുന്നമന്ത്രങ്ങൾ പഞ്ചാമൃതസ്നാനത്തിന് ഉപയോഗിച്ചുകൊള്ളണം. ആയതു ഓരോന്നുമറയ്ക്കാണ്.

"ഓംആപ്യായസ്വസമേതുതേ
വിശ്വതഃസോമവൃഷ്ണ്യം
ഭവാവാജസ്യസംഗഥേ
ഓംദധിക്രാവ്ണോഅകാരിഷം
ജിഷ്ണോരശ്വസ്യവാജിനഃ
സുരഭിനോമുഖാകരൽ
പ്രണആയുംഷിതാരിഷത്

ഓംതേജോസിശുക്രമസ്യമൃതമസിധാമനാമാസി
പ്രിയംദേവാനാമനാധൃഷ്ടം ദേവയജനമസി.

ഓം മധുവാതാഋതായതേ, മധുക്ഷരന്തിസിന്ധവഃ
മാധ്വീർന്നഃസന്ത്വോഷധീഃ
മധുനക്തമുതോഷസോ മധുമൽപാർത്ഥിവംരജഃ
മധുദ്യൗരസ്തുനഃപിതാ
മധുമാന്നോവനസ്പതിർമ്മധുമാംഅസ്തുസൂര്യ്യഃ
മാധ്വീർഗ്ഗാവോഭവന്തുനഃ
ഓം ആയംഗൗഃപൃശ്നിരക്രമീദസദന്മാതരംപുരഃ
പിതരംചപ്രയൻത്സ്വഃ
അന്തശ്ചരതിരോചനാസ്യപ്രാണാദപാനതീ
വ്യഖ്യന്മഹിഷോദിവം.
ത്രിംശദ്ധാമവിരാജതിവാക്പതംഗായധീയതേ
പ്രതിവസ്തോരഹദ്യുഭിഃ"

അനന്തരം സപ്തധാന്യങ്ങളും നവരത്നവുമിട്ട ജലങ്ങൾ കൊണ്ടും കഴുകണം. മൃത്തുമുതലായ ക്ഷാളനസാധനങ്ങൾ "അഷ്ടോത്തരംപലശതം—സ്നാനേദേയം ചസർവ്വദാ" എന്ന പ്രമാണപ്പടിയും സ്മൃതി പറയുന്ന മാനക്കണക്കിലും

ആയാൽ നന്നാ-ശ്രപാത്തുക്കംവീതം വേണമെന്നാണ് ഒ രപക്ഷം. പിന്നെ ചന്ദനവെള്ളംകൊണ്ടു കളിപ്പിക്കണം. ഇതിന്നുള്ളമന്ത്രങ്ങൾ—,

ഏതോന്വിന്ദ്രമിതിതിസൃണാം ആംഗിരസഋഷ്യോനുഷ്ടുപ്

സ്നാപനെവിനിയോഗഃ

"ഓം ഏതോന്വിന്ദ്രംസ്തവാമശുദ്ധം ശുദ്ധേനസാമ്നാ-
ശുദ്ധൈരുക്ഥൈർവാവിദ്ധാംസം ശുദ്ധആശീർവ്വാന്മമത്തു
ഓം ഇന്ദ്രശുദ്ധൊനആഗഹി ശുദ്ധഃ ശുദ്ധാഭിരൂതിഭിഃ
ശുദ്ധൊരയിംനിധാരയ ശുദ്ധൊമമദ്ധിസോമ്യ.

ഓം ഇന്ദ്രശുദ്ധോഹിനൊരയിം
ശുദ്ധൊരത്നാനിദാശുഷെ
ശുദ്ധൊവൃത്രാണിജിഘ്നസെ
ശുദ്ധൊവാജംസിഷാമസി."

താഴെക്കാണുന്ന മന്ത്രവുംചേക്കാം.

'നമസ്തേസ്തുസുരേശാന! പ്രണീതെവിശ്വകമ്മണാ
പ്രഭാവിതിതാശേഷജഗദ്ധാത്രിതുഭ്യംനമോനമഃ
ത്വയിസംപൂജയാമിശെ നാരായണമനാമയം
രഹിതാശില്പദോഷൈസ്ത്വ മൃദ്ധിയുക്താസദാഭവ"

ഇതിലെ (നാരായണ) ദേവനാമത്തിന്നപകരം അതാതുപ്രതിമാ (ദേവത്യ) നാമം ചേക്കണമെന്ന് ഒരു വിശേഷമുണ്ടെന്ന് ഓത്തുകൊള്ളേണ്ടതാണ്. ഈ കളിപ്പിക്കലിൽ അതാതു മൂത്തിയുടെ മൂലമന്ത്രവും ചേക്കാം.

പിന്നീടു സ്വണ്ണക്കമ്പികൊണ്ടു 'ഹിരണ്യാം രജതം കാംസ്യം' എന്ന പ്രമാണപ്രകാരമുള്ള തൈജസ (ലോഹ) പാത്രത്തിൽ നിന്നു തേനും നെയ്യുമെടുത്തു്

"ചിത്രം ദേവാനാമുദഗാദനീകം
ചക്ഷുർമിത്രസ്യ വരുണസ്യാഗ്നെഃ-
ആപ്രാദ്യാവാപൃഥിവീ *f* അന്തരിക്ഷം
സൂര്യ *f* ആത്മാജഗതസ്തസ്ഥുഷശ്ച"=

"തേജോസിശുക്രമസ്യമൃതമസിധാമനാമാസി
പ്രിയം ദേവാനാമനാധൃഷ്ടം ദേവയജനമസി"=

ഈ മന്ത്രങ്ങൾ കൊണ്ടു വലത്തും ഇടത്തും കണ്ണുകളിലെഴുതണം.

"ദേവസ്യത്വാസവിതുഃ പ്രസവേശ്വിനോബ്ബാഹുഭ്യാം

പൃഷ്ണോഹസ്താഭ്യാമഗ്നേസ്തേജസാംസൂൎയ്യസ്യവച്ച്സേന്ദ്രസ്യേ ന്ദ്രിയേണാജ്മി" എന്നു് അഞ്ജനമെഴുതണം. ചമതക്ക ന്നും ഭേദ്യുംകൂട്ടി ചതുരശ്രമാംവണ്ണം ശുദ്ധമായി പരിഷ്കരി ച്ച സ്ഥലത്തു 'സുപ്രതിഷ്ഠോ ഭവ' എന്നു പ്രതിമവച്ചു പ ഞ്ചപൂജ (ജലഗന്ധാദി) ചെയ്തു പുരുഷസൂക്തംകൊണ്ടു സ്തോത്രം ചെയ്യണം. പിന്നീടു പ്രതിമയിൽ തത്വന്യാ സം ചെയ്യണം.

"തത്വന്യാസസ്തുവിഷ്ണുവിഷയക ഏവ."

തത്വന്യാസം വിഷ്ണുവിഗ്രഹത്തിനു മതിയെന്നും പ ക്ഷമുണ്ടു്.

'ഓംനമഃ പരതത്വാത്മനെ പുരുഷാത്മനെനമഃ ഓംമകാരായജീവതത്വാത്മനെനമഃ. ഓം ഭകാരായപ്രാ ണതത്വാത്മനെനമഃ' എന്നു സൎവ്വാംഗങ്ങളിലും (വിഗ്രഹ ത്തിൽ) ന്യസിക്കുക. പിന്നീടു 'പകാരായമനസ്തത്വായന മഃ. ഫകാരായഅഹംകാരതത്വായനമഃ.' ബകാരായബു ദ്ധിതത്വായനമഃ'. എന്നു ഹൃദയത്തിൽ ന്യസിക്കുക.

"ശംബീജംഹൃൽപുണ്ഡരീകതത്വം ഹൃദിന്യസാമി. ഹംബീജം സൂൎയ്യമണ്ഡലതത്വംഹൃദിന്യസാമി. സംബീജം ചന്ദ്രമണ്ഡലതതത്വം ഹൃദിന്യസാമി. രംബീജം വഹ്നി മണ്ഡലതത്വംഹൃദിന്യസാമി." എന്നു വീണ്ടും ഹൃദയ ത്തിങ്കൽ ന്യസിക്കുക. "യംബീജം പരമേഷ്ഠിതത്വം വാ സുദേവം മൂൎദ്ധ്നിന്യസാമി" എന്നു മൂൎദ്ധാവിൽ(തൊട്ടു)ന്യ സിക്കണം. "യംബീജം പുംസ്തത്വംസങ്കൎഷണം മുഖെന്യ സാമി" എന്നു മുഖത്തു്. ലംബീജം വിശ്വതത്വം പ്രദ്യു മ്നം ഹൃദിന്യസാമി എന്നു ഹൃദയത്തിൽ. വംബീജംനി വൃത്തിതത്വമനിരുദ്ധം ഉപസ്ഥെന്യസാമി. എന്നു ഗുഹ്യ ത്തിങ്കൽ. ലംബീജം സൎവ്വതത്വംനാരായണംപാദെന്യസാ മി, എന്നു പാദങ്ങളിൽ. ക്ഷ്രൌംബീജം കോപതത്വം നൃസിംഹംസൎവ്വാംഗെന്യസാമി, എന്നു സൎവ്വാംഗങ്ങളിലും.

[ഗ്രന്ഥാന്തരങ്ങളിൽ ഇതുതന്നെ മറെറാരുവിധംപറ യപ്പെട്ടിരിക്കുന്നു. അതായതു് —, "പുരുഷാത്മനെനമഃ പ്രാ ണാത്മനെ പ്രകൃതിതത്വായബുദ്ധിതത്വായ അഹംകാരത ത്വായമനസ്തത്വായ." എന്നു സൎവ്വാംഗങ്ങളിലും, പ്രകൃതി തത്വായ ബുദ്ധിതത്വായ. എന്നു ഹൃദയത്തിൽ ശബ്ദത

തപായ. എന്നു മൂൎദ്ധാവിൽ സ്പൎശതത്വായ എന്നു ത്വക്കിൽ രൂപതത്വായ. എന്നു ഹൃദയത്തിങ്കൽ രസതത്വായ എന്നു മുഖത്തു ഗന്ധതത്വായ. എന്നു നാസികയിൽ . ശ്രോത്രതത്വായ എന്നു ശ്രോത്രങ്ങളിൽ. ത്വക്തത്വായ എന്നുത്വക്കിൽ. ചക്ഷുസ്തത്വായഎന്നു നേത്രങ്ങളിൽ ജിഹ്വാതത്വായ. എന്നു നാവിൽ ഘ്രാണതത്വായ. എന്നു ഘ്രാണത്തിൽ വാക്തത്വായ എന്നു വാക്കിൽ പാണിതത്വായ എന്നു ഹസ്തങ്ങളിൽ പാദതത്വായ എന്നു പാദങ്ങളിൽ പായുതത്വായഎന്നു പായു(ഗുദ)പ്രദേശത്തിങ്കൽ, ഉപസ്ഥതത്വായനമഃഎന്ന് ഉപസ്ഥത്തിങ്കൽ പൃഥ്വീതത്വായ എന്നു പാദംമുതൽ മുട്ടുവരെയുള്ളസ്ഥലത്തു് അപ്തത്വായ എന്നുമുട്ടുമുതൽ നാഭിവരെയുള്ളസ്ഥലത്തു് തേജസ്തത്വായഎന്നു നാഭിതൊട്ടു ഹൃദയാന്തമുള്ളിടത്തു് വായുതത്വായ എന്നു ഹൃദയം ഇടങ്ങി ഭ്രൂമദ്ധ്യംവരെയുള്ള സ്ഥലത്തു് ആകാശതത്വായ എന്നു ഭ്രൂമദ്ധ്യം മുതൽ ശിരസ്സുവരെ, സത്വതത്വായ രജസ്തത്വായ തമസ്തത്വായ എന്നു സൎവ്വാംഗങ്ങളിൽ, ഇങ്ങിനെ ക്രമം. ഇപ്രകാരമാകുന്നതും കൊള്ളാം. 'തത്വന്യാസംതതഃകുൎയ്യാൽ സാധകഃ സിദ്ധിഹേതവെ. കൃതേനയേനദേവസ്യരൂപതാമേവയാത്യസൌ' എന്ന പ്രമാണംകൊണ്ടു, പ്രതിമയിൽ ദേവതാസാന്നിദ്ധ്യമഹിമക്കു് ന്യാസമാവശ്യമെന്നു വരുന്നു.]

അനന്തരം വാസ്തുദേവതാപ്രീതിക്കായിട്ടു വേദിയുടെ നാലുമൂലകളിലുമായി—,

'വിശന്തുഭൂതലേനാഗാലോകപാലാശ്ചസൎവ്വശഃ
പ്രാസാദേസ്മിൻവിതിഷ്ഠന്തു ആയുൎബലകരാഃസദാ.'

എന്നു ചൊല്ലി നാലു കമ്പു (ചമത) സ്ഥാപിക്കണം.

'അഗ്നിഭ്യോപ്യഥസൎപ്പേഭ്യോയേചാന്യേതൽസമാശ്രിതാഃ
തേഭ്യോബലിം പ്രയച്ഛാമി പുണ്യമോദനമുത്തമം'

എന്നു ടി കമ്പുകൾക്കടുത്തു് ഉഴുന്നു പാകമാക്കിയതുകൊണ്ടു ബലി തൂകണം. ഈ വാസ്തുഭൂമിയിലെ മണ്ണെടുത്തു കടത്തിലാക്കി ശ്രീകോവിലിന്റെ ആഗ്നേയകോണിൽ സ്ഥാപിക്കണം. ചന്ദനവെള്ളം നിറച്ച കലശംകൊണ്ടു 'ദൈവ്യായകൎമ്മണെശുന്ധദ്ധ്വം' എന്നു പ്രോക്ഷിച്ചു മണ്ഡപസ്ഥലം ശുചിയാക്കിക്കൊൾക.

'ഓംഹ്രീം സർവ്വദേവമയാചിന്ത്യസവ്വരത്നോജ്ജ്വലാകൃതേ
യാവച്ചന്ദ്രശ്ചസൂര്യശ്ച താവദത്രസ്ഥിരോഭവേ'

എന്നു ചൊല്ലി പ്രതിമ കൊണ്ടുചേന്നുവെയ്ക്കണം.

"ഓം ത്രാതാരമിന്ദ്രമവിതാരമിന്ദ്രം
ഹവെഹവെസുഹവം ശൂരമിന്ദ്രം
ഹ്വയാമിശക്രം പുരുഹൂതമിന്ദ്രം
സ്വസ്തിനൊമഘവാധാതിന്ദ്രഃ"

എന്നുജപിച്ചു പീഠം പ്രദക്ഷിണമായിക്കൊണ്ടുചെന്നു പ ഞ്ചരത്നങ്ങളിട്ട് അതിന്മേൽ സ്വർണ്ണനിർമ്മിതമായ കൂർമ്മം വെച്ചു പീഠമദ്ധ്യം തൊട്ട്,

'ത്വമേവപരമാശക്തിസ്ത്വമേവാസനധാരികാ
ശിവാജ്ഞയാത്വയാദേവി സ്ഥാതവ്യമിഹസർവ്വദാ'
'ഓം തത്വാധ്വനെനമഃ ഓം മന്ത്രാധ്വനെനമഃ

ഓം കാലാധ്വനെനമഃ' എന്നു മൂന്നു പുഷ്പാഞ്ജലിചെയ്തു ദേവതാ (മൂല) മന്ത്രം പീഠത്തിൽന്യസിക്കണം. പിന്നി ട്ട് "ഓം ആത്മതത്വായനമഃ ഓം ആത്മതത്വാധിപത യെനമഃ ഓം ക്രിയാശക്ത്യൈനമഃ ഓം ശിവതത്വായ നമഃ ഓം ശിവതത്വാധിപതയെനമഃ ഓം ഇച്ഛാശ ക്ത്യൈനമഃ ഓം വിദ്യാതത്വായനമഃ ഓം വിദ്യാതത്വാ ധിപതയെ ആധാരശക്ത്യൈനമഃ" എന്നുന്യസിക്ക ണം. പിന്നെത്താഴെപ്പറയുന്ന മന്ത്രംജപിക്ക

'സർവ്വദേവമയീശാനി ത്രൈലോക്യാഹ്ളാദകാരിണി
ത്വാംപ്രതിഷ്ഠാപയാമ്യത്രമന്ദിരേശിവപൂജിതേ
പുത്രാനായുഷ്മതോലക്ഷ്മിമചലാമജരാമൃതെ
അഭയംസർവ്വഭൂതേഭ്യഃ കർത്തുംന്നിത്യംചദേഹിമെ.'

ഇതിനുശേഷം (പീഠ)നാളത്തിൽ ഓം എന്നുന്യസി ച്ചിട്ട് ചുററും അകാരാദി ഹന്ത അക്ഷരങ്ങളും അതിനു പുറ മെ കാദിയായി ക്ഷാന്തമുള്ള വ്യഞ്ജനങ്ങളും ന്യസിക്കണം. വജ്രം, മൌക്തികം, വൈഡൂര്യം, ശംഖം, സ്ഫടികം, പുഷ്യരാഗം, ഇന്ദ്രനീലം, മഹാനീലം ഈ രത്നങ്ങളുണ്ടെ ങ്കിൽ കിഴക്കു നിന്നു ചുററി എട്ടുദിക്കിലുമായി ദിക്പാല നാമങ്ങളോടെ സ്ഥാപിക്കുക. സ്വർണ്ണംകൊണ്ടുള്ള അതാ തിൻെറ വാഹനങ്ങളും (മനയോലയും) കൂടിയിട്ടു വെള്ളവ സ്ത്രംകൊണ്ടു മറയ്ക്കണം. അനന്തരം ദേവതാമൂലമന്ത്രം

കൊണ്ട് എട്ടുവട്ടം ജപിച്ചു പൂതമാക്കിയ കലശോദകം ദേവനഭിഷേകം ചെയ്തു ശംഖഘണ്ടാദി വാദ്യഘോഷത്തോടെ,

“ഓം ഉത്തിഷ്ഠബ്രഹ്മണസ്പതെദേവയന്തസ്ത്വേമഹെ
ഉപപ്രയന്തുമരുതഃസുദാനവഇന്ദ്രപ്രാശൂർഭവാസചാ”

എന്നുചൊല്ലി പ്രതിമയെടുത്തുപ്രദക്ഷിണമായിക്കൊണ്ടുചെന്നു പീഠസമീപത്തിൽവച്ചു ലിപിന്യാസം കഴിക്കുക. “അസ്യമാതൃകാന്യാസസ്യബ്രഹ്മാഋഷിഃ.ഗായത്രീഛന്ദഃ മാതൃകാസരസ്വതിദേവതാ. ഹലോബീജാനി. സ്വരാഃശക്തയഃ ബിന്ദവഃകീലകം. ന്യാസെവിനിയോഗഃ. ‘ഓം ബ്രഹ്മണെഋഷയെനമഃ’ (എന്നു) ബിംബത്തിന്റെ ശിരസ്സിൽ. ഗായത്ര്യൈഛന്ദസെനമഃ മുഖത്ത്. മാതൃകാസരസ്വത്യൈദേവതായൈനമഃ, ഹൃദയത്തിങ്കൽ, ഹൽബീജേഭ്യോനമഃ (എന്നു) ഗുഹ്യത്തിങ്കൽ. സ്വരശക്തിഭ്യോനമഃ പാദങ്ങളിൽ. ബിന്ദുകീലകായനമഃ സർവ്വാംഗങ്ങളിൽ. (ഇത്യാദി ജ്ഞാനാർണവത്തിൽ പറയപ്പെട്ടിരിക്കുന്നു.)

ഓം അം ആം ഇം ഈം ഉം ഊം ഋം ൠം ഌം ൡം ഏം ഐം ഓം ഔം അം അഃ; ഏതാൻഷോഡശവർണ്ണാൻ കണ്ഠസ്ഥാനെഷോഡശദളപത്മെന്യസാമി’ എന്നു കണ്ഠത്തിൽന്യസിക്കുക. ‘കം ഖം ഗം ഘം ങം ചം ഛം ജം ഝം ഞം ടം ഠം; ഏതാൻ ദ്വാദശവർണ്ണാൻ ഹൃദയസ്ഥാനെ ദ്വാദശകമലെ ന്യസാമി’ എന്നു ഹൃദയത്തിൽ (ന്യസിക്കണം) ‘ഡം ഢം ണം തം ഥം ദം ധം നം പം ഫം, ഏതാൻ ദശവർണ്ണാൻ നാഭിസ്ഥാനെ ദശദളപത്മെന്യസാമി’ എന്ന് നാഭിയിങ്കൽ ‘ബം ഭം മം യം രം ലം’ ഏതാൻ ഷഡ്വർണ്ണാൻ ലിംഗസ്ഥാനെ ഷഡ്ദളപത്മെന്യസാമി’ എന്നു ഗുഹ്യത്തിങ്കൽ. ‘വം ശം ഷം സം’ ഏതാംശ്ചതുർവർണ്ണാനാധാരസ്ഥാനെ ചതുർദ്ദളപത്മെന്യസാമി’ എന്നു മൂലാധാരത്തിൽ ‘ഹം ക്ഷം’ ഏത ദ്വർണ്ണദ്വയം ഭ്രൂമദ്ധ്യെ ദ്വിദളപത്മെന്യസാമി, എന്നുന്യസിക്കുക,

ഇതുപോലെതന്നെ അതാതു മൂർത്തിയുടെ മൂലമന്ത്രം കൊണ്ടും ന്യാസം ചെയ്യുന്നതാണ്. സുമുഹൂർത്തത്തിൽ പുണ്യാഹമസ്തു. പ്രതിതിഷ്ഠപരമേശ്വര! എന്നുച്ചരിച്ചു അ

താതിൻെറ സൂക്താദികൊണ്ട് നാളത്തിൽ പ്രതിഷ്ഠിക്ക ണം. (മൂലംകൊണ്ടുമാവാം.) പിന്നീട്ട "ലോകാനുഗ്രഹഹേതവർത്ഥം സ്ഥിരോഭവസുഖായനഃ സാന്നിദ്ധ്യം ഹിസദാ ദേവപ്രത്യക്ഷം പരികല്പയ. പ്രധാനപുരുഷൌയാവദ്യാവ ച്ചന്ദ്രാർക്കമേദിനീ. താവതപമനയാശക്ത്യാ യുക്തോത്രൈ വസ്ഥിരോഭവ"—ഇങ്ങനെ പ്രാർത്ഥിച്ച് അനന്തരം പ്രാ ണപ്രതിഷ്ഠചെയ്യുക- 'അസ്യശ്രീ പ്രാണപ്രതിഷ്ഠാമന്ത്രസ്യ ബ്രഹ്മവിഷ്ണുരുദ്രാഋഷയഃ- ഋഗ്യജുഃ സാമാനിഛന്ദാംസി- ക്രിയാമയവപുഃ പ്രാണാഖ്യാദേവതാ- ആംബീജം,ഹ്രീം ശ ക്തിഃ. ക്രോംകീലകം- പ്രാണപ്രതിഷ്ഠായാം വിനിയോഗഃ- ബ്രഹ്മവിഷ്ണുരുദ്രഋഷിഭ്യോനമഃ- (എന്നു)ശിരസ്സിൽ. ഋഗ്യ ജുഃ സാമഛന്ദോഭ്യോനമഃ. എന്നു മുഖത്തു- പ്രാണാഖ്യ ദേവതായൈനമഃ- എന്നു ഹൃദയത്തിൽ,—ആംബീജായ നമഃ. ഗുഹ്യത്തിങ്കൽ,—ഹ്രീം ശക്തയെനമഃ, പാദങ്ങളി ൽ,—ക്രോം കീലകായനമഃ, സർവ്വാംഗങ്ങളിൽ- ഇങ്ങനെ തൊട്ടുന്യസിക്കണം-

ഓം അം കം ഖം ഗം ഘം ങം, പൃഥിവ്യപ്തേജൊ വായ്വാകാശാത്മനെ ആംഹൃദയായനമഃ- ഓം ഇം ചം ഛം ജം ഝം ഞം, ശബ്ദസ്പർശ രൂപരസഗന്ധാത്മനെ ഈം ശിരസെസ്വാഹാ- ഓം ഉം ടം ഠം ഡം ഢം ണം ശ്രോത്രത്വക് ചക്ഷുർജിഹ്വാഘ്രാണാത്മനെ ഊം ശിഖാ യൈവഷട്- ഓം ഏം തം ഥം ദം ധം നം, വാക്പാ ണിപാദപായൂപസ്ഥാത്മനെ ഐം കവചായഹും- ഓം പം ഫം ബം ഭം മം, വചനാദാനവിഹരണോത്സർഗ്ഗാന ന്ദാത്മനെ ഔം നേത്രത്രയായവൌഷട്- ഓം അം യം രം ലം വം ശം ഷം സം ഹം ളം ക്ഷം, മനോബുദ്ധ്യഹം കാര ചിത്തവിജ്ഞാനാത്മനെ അഃ, അസ്ത്രായഫട്- ഇങ്ങനെത ങ്കലും ദേവങ്കലും ന്യസിച്ചിട്ടു ദേവനെത്തൊട്ടുജപിക്കണം- [സർവ്വകർമ്മങ്ങളിലും ആത്മസംസ്കാരം ആവശ്യമെന്നു 'ഇത്യച്യുതീക്തതനുഃ- എന്നു തുടങ്ങിയപ്രമാണം അന്വയമുഖേനയും 'നാവിഷ്ണുഃ പൂജയേദചി ഷ്ണും,- എന്നുള്ള വ്യതിരേകമുഖേനയും ബോധിക്കുന്നു] പിന്നീട്ടുദേവൻെറ ഹൃദയം തൊട്ടുകൊണ്ട് 'ഓം ആം ഹ്രീം ക്രോം യം രം ലം വം ശം ഷം സം ഹം ക്ഷം ഹം സഃ, ദേവസ്യപ്രാണാഇ ഹപ്രാണാഃ- ഓം ആം ഹ്രീം ക്രോം യം രം ലം വം ശം ഷം സം ഹം ക്ഷം ഹം സഃ, ദേവസ്യജീവഇഹസ്ഥിതഃ- ആം ഹ്രീം ക്രോം യം രം ലം വം ശം ഷം സം ഹം ക്ഷം

ഹം സഃ, ദേവസ്യസവേന്ദ്രിയാണി- ഓം ആം ഹ്രീം ക്രോം യം രം ലം വം ശം ഷം സം ഹം ക്ഷം ഹം സഃ, ദേവസ്യ വാങ്മനശ്ചക്ഷുഃ ശ്രോത്രജിഹ്വാഘ്രാണപ്രാണാ ഇഹാഗത്യസ്വസ്ഥയെസുഖേനചിരം തിഷ്ഠന്തുസ്വാഹാ- എന്നുജപിക്ക- പ്രതിമയുടെ ഹൃദയത്തിൽ കൈവച്ചിട്ടു താഴെ കാണും പ്രകാരം വീണ്ടും ജപിക്കണം—'അസ്യൈപ്രാണാഃ പ്രതിഷ്ഠന്തുഅസ്യൈപ്രാണാഃ ക്ഷരന്തുച. അസ്യൈ ദേവത്വമർച്ചായൈമാമഹേതിചകശ്ചന്' പിന്നീട് "ഓം" കാരം കൊണ്ടുസംരോധനചെയ്തു. "ജീവൽപ്രതിമയായി" (ജീവനുള്ളതെന്നു) ധ്യാനിച്ച്, "ധ്രുവാദ്യൌർധ്രുവാപൃഥിവീധ്രുവാസഃ പർവ്വതാഇമെ- ധ്രുവംവിശ്വമിദംജഗദ് ധ്രുവൊരാജാവിശാമയം= ധ്രുവംതെരാജാവരുണൊധ്രുവംദേവൊബൃഹസ്പതിഃ ധ്രുവംതഇന്ദ്രശ്ചാഗ്നിശ്ചരാഷ്ട്രംധാരയതാം ധ്രുവം=

തദസ്തുമിത്രാവരുണാതദഗ്നെ
ശംയൊരസ്മഭ്യമിദമസ്തുശസ്തം
അശീമഹിഗാധമുതപ്രതിഷ്ഠാം
നമൊദിവെബൃഹതെ സാദനായ"-

ഈ മൂന്നു മന്ത്രങ്ങളും ജപിക്കണം- പിന്നെ ദേവന്റെ കണ്ഠത്തിൽ ഗായത്രിയും മൂലമന്ത്രവും ഉച്ചരിക്കണം-അനന്തരം (ദേവന്റെ) പാദം, നാഭി, ശിരസ്സ് ഇവ തൊട്ട്

"ഇഹൈവൈധിമാപച്യോഷ്ഠാഃ പർവ്വതഇവാവിചാചലിഃ- ഇന്ദ്രഇവേഹധ്രുവസ്തിഷ്ഠേഹരാഷ്ട്രമുധാരയ"-എന്നു മൂന്നുരുജപിക്കേ- പിന്നീട് വിഗ്രഹത്തിൽ 'ഓം ഭൂഃ പുരുഷമാവാഹയാമി, 'ഭുവഃപുരുഷമാവാഹയാമി' "സ്വഃ പുരുഷമാവാഹയാമി "ഭൂർഭുവഃ സ്വഃപുരുഷമാവാഹയാമി"- എന്നാവാഹിച്ചു പ്രണവംകൊണ്ട് ആസനം കല്പിച്ചു ഓംകാരംകൊണ്ട് കറുക, ചാമ, കൃഷ്ണക്രാന്തി, താമരപ്പൂവ് ഇവ പാദ്യത്തിനുപയോഗിക്കണം

മന്ത്രം—'ഓം ഇമാ ആപഃ ശിവതമാഃ പൂതാഃപൂതതമാ, മേധ്യാമേധ്യതമാ അമൃതാ അമൃതരസാഃ പാദ്യാസ്താജുഷതാംപ്രതിഗൃഹ്യതാം- പ്രതിഗൃഹ്ണാതുഭഗവാൻ മഹാവിഷ്ണുഃ, വിഷ്ണവെനമഃ-' എന്നുപാദ്യം- മററുദേവതകൾക്ക് അതാതിന്റെ നാമം കൂട്ടിച്ചേർത്തു ചെയ്തുകൊൾക

പിന്നെ മുൻപറഞ്ഞ മന്ത്രമാവൎത്തിച്ച (ഇമാആപഃശിവതമാഃ. ഇടങ്ങിയതുകൊണ്ടു) അൎഘ്യാ, എന്നു അൎഘ്യം. (ഇതിന്ന ചന്ദനം, പൂവ്, ഞെക്കലരി, യവം, ദൎഭ, എള്ളു, കറുക, കടുക്, ഇവചേൎത്തുവേണമെന്നു ഒരുപക്ഷം) ഇമാ ആചമനീയാ, എന്നു ആചമനീയം. പിന്നീടു മൂലമന്ത്രംകൊണ്ടു മധുപൎക്കം നിവേദിക്കുക. ആയതു തേനം തൈരും ചേൎന്നതെന്നും

'ദധിസൎപ്പിജലംക്ഷൌദ്രംസിതൈതാഭിസ്തുപഞ്ചഭിഃ
പ്രോച്യതെമധുപൎക്കംതുസൎവ്വദേവൌഘതുഷ്ടയെ.

എന്ന പ്രമാണപ്രകാരം തൈരു് നെയ്യു് ജലം തേൻ പഞ്ചസാര എന്നിവ ചേൎന്നതെന്നും പക്ഷാന്തരമുണ്ടു. രണ്ടാമത്തെ രീതിയിലായാൽ ജലം എല്ലാററിലും കുറച്ചും തൈരും തേനും പഞ്ചസാരയും സമവും എല്ലാററിലുമധികം തേനും ചേൎക്കണമെന്നാണു പ്രമാണം. ഈ ഭാഗം വിസ്തരിച്ചു കാളികാപുരാണത്തിലുംമററും കാണാം. പിന്നീടു ദശോപചാരംകൊണ്ടോ ഷോഡശോപചാരംകൊണ്ടു പൂജിച്ചുകൊള്ളുക. ഇങ്ങിനെ പ്രതിഷ്ഠ ചുരുക്കി വിവരിക്കപ്പെട്ടു. കൂടുതൽ വേണമെന്നു തോന്നുന്നവർ ദേവപ്രതിഷ്ഠാ സംഗ്രഹ ബ്രഹ്മകൎമ്മ സമുച്ചയാഗമാദികൾ നോക്കേണ്ടതാണു് അശക്യപക്ഷത്തിൽ പഞ്ചമൃത്തികകൊണ്ടും ഗോമയം ഗോമയഭസ്മം ചന്ദനോദകം ഇവകൊണ്ടും മുൻപു പറഞ്ഞ ക്രമത്തിൽ മന്ത്രങ്ങൾചൊല്ലിക്കളിപ്പിച്ചു മൂലമന്ത്രങ്ങൾകൊണ്ടു പ്രതിഷ്ഠാദികൾ നടത്തിയാലും കല്പിച്ചിഷ്ടിമതിയാക്കാം. ഇപ്രകാരം ദേവസ്വവാഹനാദികളും പ്രതിഷ്ഠിക്കണം. ബ്രഹ്മസാക്ഷാൽക്കാരമുള്ള ജ്ഞാനയോഗിയുടെ ഉഢസംകല്പമൂലപ്രതിഷ്ഠയിൽ ചടങ്ങുകൾക്കു് അധികം സ്ഥലമില്ലാത്തതാകുന്നു.

ശുഭം.

(കുറിപ്പു് —, ഹയശീൎഷപഞ്ചരാത്രത്തിൽ
'കൎത്തുമിച്ഛതിയഃപുണ്യംമമമൂൎത്തിപ്രതിഷ്ഠയാ-
അന്വേഷണീയസ്തേനാചാൎയ്യഃസ്തനലക്ഷണ സംയുതഃ=
ബ്രാഹ്മണഃസൎവ്വവൎണ്ണാനാംപഞ്ചരാത്രവിശാരദഃ.
ബ്രാഹ്മണാനാമലാഭേതുക്ഷത്രിയോവൈശ്യശൂദ്രയോഃ-
ക്ഷത്രിയാണാമലാഭേതുവൈശ്യഃശൂദ്രസ്യകല്പിതഃ.

കദാചിദപിശൂദ്രസ്തു നചകാൎയ്യാൎത്ഥമൎഹതി"= എന്നുപറ
ഞ്ഞിരിക്കുന്നു. ഇതുകൊണ്ടു നാലുജാതിക്കാൎക്കും ബ്രാഹ്മ
ണൻതന്നെ കാൎയ്യനിൎവ്വാഹകനെന്നും മുമ്പു മുമ്പു പറഞ്ഞ
കക്ഷിയെക്കിട്ടാഞ്ഞാൽ കീഴ്പോട്ടു വൈശ്യൻവരെ കൊ
ള്ളാമെന്നും ശൂദ്രനു കൎമ്മാൎഹതയില്ലെന്നും വരുന്നു. ശൂ
ദ്രനു വേദത്തിൽ പ്രവേശം ദുസ്സാധമെന്നുവെച്ച് പുരാണ
ങ്ങളെ മഹൎഷിമാർ നിൎമ്മിച്ചു. 'വിപ്രോധീത്യാപ്നുയാ
ൽപ്രജ്ഞാംരാജന്യോദധിമേഖലാം- വൈശ്യോനിധിപ
തിത്വംചശൂദ്രഃശുദ്ധ്യേതപാതകാൽ, എന്നും

'പഠൻദ്വിജോവാഗൃഷഭത്വമീയാൽ
സക്ഷത്രിയോഭൂമിപതിത്വമീയാൽ.
വണിഗ്ജനഃപുണ്യഫലത്വമീയാൽ,
ജനശ്ചശൂദ്രോപിമഹത്വമീയാൽ'.

എന്നും ഓരോന്നിന്നും ഫലശ്രുതിയും കല്പിച്ചു. ഇവയിൽ
'അധീത്യ –' 'പഠൻ' എന്ന ഭാഗങ്ങൾ നാലുജാതിപദ
ത്തോടും അന്വയിക്കേണ്ടനിലയിലാണു പ്രണേതാവു നി
ശ്ചയിച്ചതെങ്കിലും അവയുടെ അൎത്ഥമായ പഠനം ശൂദ്രനു
വിട്ടുകൊടുക്കുന്നതു ദുസ്സഹമെന്നുകണ്ടു ബ്രാഹ്മസമ്പദ്രോഹി
തരായ ചില ദ്വിജാതികൾ കേട്ടാൽ എന്നും മററും അ
ൎത്ഥമാക്കാൻ ശ്രമിച്ചിട്ടുണ്ടു്. ബ്രാഹ്മണലക്ഷ്യത്തിൽ അ
സൂയാലക്ഷണം കൂടിയിരിപ്പാൻ അവകാശപ്പെടാത്തതാക
യാൽ ബ്രാഹ്മണൎക്കസൂയയുണ്ടെന്നു ഞങ്ങൾ പറകയില്ല.

'അസൂയാഹി നാമാപ്രതീകാരഗുരുകൊ
ബലവാൻ മാനസോ രോഗഃ - - - ബ്രാഹ്മണാനാം വിശേ
ഷതോവൈഷ്ണവാനാം സഹജേനതേനമാനസേനരോഗേ
ണ; എന്നു മഹാമനസ്കനായ ശ്രീശൈലതാതാചാൎയ്യാ
ദ്ധ്വരീന്ദ്രൻ ഒരു സന്ദൎഭത്തിൽ പറഞ്ഞിരിക്കുന്നതിൻെറ അ
ൎത്ഥം, അസൂയയെന്നതു പ്രത്യൌഷധമില്ലാത്ത മാനസിക
മഹാവ്യാധിയാണെന്നും ആയതു് ബ്രാഹ്മണൎക്കും വിശിഷ്യ
വൈഷ്ണവൎക്കും സഹജമാകുന്നു എന്നുമാണു്. നോക്കണം.
ഇവരുടെ മുഖം നോക്കാതെ ഋഷികളുടെ അടി തുടൎന്നാൽ
പൌരാണമന്ത്രങ്ങൾക്കും ഉക്തവിധദേവപ്രതിഷ്ഠയ്ക്കും
ആൎക്കും അധികാരമുണ്ടാകും. ഇല്ലെന്നു പറയുന്നവരു
ണ്ടെങ്കിൽ 'നാപ്സുമൂത്രപുരീഷാഭ്യാം നാഗ്നിജ്വലനകൎമ്മ
ണാ. നസ്ത്രീദൃഷ്ട്യാതിജാരേണ, (വെള്ളത്തിൽ മൂത്രിക്കാം

അടുപ്പിൽ തുപ്പാം വ്യഭിചരിക്കാം) എന്നുതുടങ്ങിയ ചിലക്കു ട്ടരുടെ സ്വന്തം (കപോലകല്പിത)സ്മൃതിപോലെ കൂട്ടി ച്ചേർപ്പാണെന്നു നിശ്ചയംതന്നെ. ഇത്രയുമല്ലല്ലൊ. മുൻ കാലത്തു നിർബ്ബന്ധമായി വേദം പഠിച്ചിരുന്ന ക്ഷത്രി യാദികളുടെ സന്താനങ്ങളിൽനിന്നും ആ അധികാരം എ ന്നേ ബ്രാഹ്മണ(ശബ്ദനിഷ്ഠന്മാ)ർ സ്വായത്തമാക്കിയും ക ഴിഞ്ഞിരിക്കുന്നു. സ്ത്രീകൾക്ക് ഈ വകയൊന്നിനും അ ധികാരമില്ലെന്ന് "ഗായത്രീം, പ്രണവം, യജുർലക്ഷ്മീം സ്ത്രീശൂദ്രായനേച്ഛന്തി—, സ്ത്രീശൂദ്രദ്വിജബന്ധൂനാം ത്രയീന ശ്രുതിഗോചരാ-" എന്നിങ്ങനെ വേദശിരഃസ്മൃത്യാദികളി ൽ എഴുതിച്ചേർത്തുകഴിഞ്ഞു എങ്കിലും അവിടെയെങ്ങും ക്ഷത്രിയരെപ്പിടികൂടിയില്ല. സ്ത്രീകളും ക്ഷത്രിയരും പറ ഞ്ഞ മൊഴികൾ വേദശിരസ്സുകളായി വാജസനേയബ്രാഹ്മ ണാദികളിൽ ഇന്നുമെന്നും ശോഭിക്കുന്നതോർക്കാതെ ഇങ്ങ നെ കണ്ടമാനം പറയുന്ന വിദ്വാന്മാരുടെ ദേഹചർമ്മം ര ജിസ്റ്റർ ചെയ്തിരിക്കണമെന്നേ വിചാരിപ്പാൻ തരമൊള്ളൂ. സർപ്പങ്ങൾക്ക്, ത്വഗ്രോഗമുണ്ടാക്കുന്നജാതി അണുക്കൾ, സ്വാധീനങ്ങൾ എന്നു പറയുംപോലെ അനധികാരികൾ വേദാഭിപ്രായത്തിനു വിരുദ്ധമായി ആ വചനമുച്ചരിക്കയും കേൾക്കയും ചെയ്താൽ ജിഹ്വാദൂഷണം കർണഭേദനം മു തലായതു വന്നുകൂടുമെന്നു പറയുന്നവർക്കുപോലും ഈശ്വ രൻ വാസ്തവത്തിൽ നിർഗ്ഗുണനാകയാൽ പ്രതിമാസ്പർശാദി യാൽ ആർക്കും ദോഷം കല്പിക്കാൻ നിവൃത്തിയില്ല. നിർ ഗ്ഗുണനെ ഭജിക്കുന്നതെന്തിന് എന്നു ശങ്കിച്ചാൽ മനഃസ മാധാനത്തിനു മാത്രമെന്നു ചുരുക്കത്തിൽ വേദാന്തം പറ യും. പിന്നെ ബഹിർമ്മുഖമായിട്ടായാൽ, ഗുണങ്ങളെ ഈ ശ്വരങ്കലാരോപിച്ചു ഭജിച്ച് അനുരൂപഫലം ലഭിക്കുന്നു.

അവിടെയും മനഃകല്പനംപ്രധാനം.

അപ്പോൾ ദേവാർച്ചനാദികളിൽ കർത്താവിനു വിപ രീതാദ്ധ്യാനം ഉണ്ടാകാനിടയില്ലാത്തതിനാൽ ദോഷഫലം സംഭവിക്കയില്ല. ഇവിടെ തൽക്രതുന്യായത്തിനു പ്രതിഷ്ഠ യുമുണ്ട്. ഇങ്ങനെ പൊടി യുക്തിമാത്രമല്ല- 'സ്ത്രീശൂദ്രാ യനേച്ഛന്തി' എന്നു പറഞ്ഞതുപോലെ വേദഭാഗത്തിൽത ന്നെ "സ്ത്രീചൈവപുരുഷശ്ചയൊവാഏതാംസാവിത്രീമേ വംവേദസമൃത്യുംതരതി-" എന്നും പറഞ്ഞിട്ടുണ്ട്. 'അ ഷ്ക്രമേണനവ്വിത്രശൂദ്രാവാജസനേയിനഃ.' എന്നു ഒരു

സ്മൃതിയും കാണുന്നു. വാജസനേയി എന്ന പദം വിവരിക്കുമ്പോൾ വാജസനേയസംഹിതാധ്യായിയായ ശൂദ്രനെ മിങ്ങനെ പറയാമെന്ന് ഒരു ഷഡ്ദർശിപണ്ഡിതൻ പറഞ്ഞിരിക്കുന്നു. ഇവയ്ക്കെല്ലാം പുറമെ യജുർവേദത്തിൽ ഇങ്ങിനെ പറയുന്നു—, "യഥേമാംവാചം കല്യാണീം മാവദാനിജനേഭ്യഃ. ബ്രഹ്മരാജന്യാഭ്യാംശൂദ്രായചാര്യായചസ്വായചാരണായ." ഞാൻ എങ്ങിനെ സർവ്വമനുഷ്യർക്കും ഐഹികാമുഷ്മികഫലപ്രാപ്തികാരണമായി (നാലു) ചതുർവേദവചനമുപദേശിക്കുന്നൊ അതുപോലെ ബ്രാഹ്മണക്ഷത്രിയന്മാർക്കും ശൂദ്രനും വൈശ്യനും ഭൃത്യാദികൾക്കും നികൃഷ്ടനുകൂടിയും ഉപദേശം ചെയ്യണമെന്ന് ഈ ഈശ്വരവചനത്തിന് അർത്ഥമാകുന്നു. ഇനിയെന്തുവേണം. വൈദികകാലത്തും പൌരാണികകാലത്തും ആപ്തനിശ്ചയമനുസരിച്ച് അവരവർണ്ണക്കാർ കർമ്മാദിവഴി ഉൽകൃഷ്ടജാതിയായിത്തിർന്നപ്രകാരം വേദപുരാണാദികളിൽ കാണുന്നുണ്ട്. ഇക്കാലത്തും ഇങ്ങനെ ചിലരെ മാത്രമെങ്കിലും ഞങ്ങളുടെ മാംസചക്ഷുസ്സുകളും കണ്ടിട്ടുണ്ട്. പരശുരാമൻ ലക്ഷ്മണാചാര്യൻ മധ്വാചാര്യൻ തുടങ്ങിയ പുരുഷകേസരികൾ ചില താഴ്ന്നതരക്കാരെ ഉൽകൃഷ്ടജാതിയാക്കിയതും സുപ്രസിദ്ധമാണ്. ഞങ്ങൾ കണ്ടവർ ഇതുപോലെ മാന്യവിപ്രവര്യരാൽ (ഹിന്ദുപുരോഹിതന്മാരാൽതന്നെ, അല്ലാതെ ആര്യസമാജക്കാരാലല്ല) സംസ്കരിക്കപ്പെട്ടവരാകുന്നു. പൂർവ്വകാലംതുടങ്ങി വേദജ്ഞന്മാരും വേദാർത്ഥജ്ഞന്മാരുമായ താഴ്ന്ന ജാതിയിലെ വൈദികന്മാരാലും വൈദികകല്ലന്മാരാലും സഹസ്രങ്ങളാൽ പ്രതിഷ്ഠിക്കപ്പെട്ട വിഗ്രഹങ്ങൾ വളരെയുണ്ട്. പിന്നീട് ഇവ ആര്യബ്രാഹ്മണർ സ്വന്തങ്ങളാക്കി പൂജിച്ചുവരികയാണ്. അന്യദിക്കിലെ കാര്യം പോകട്ടെ. അതുപോലെ താഴ്ന്നതരക്കാരെന്നു വിചാരിക്കുന്നവരുടെ കഥയും നിൽക്കട്ടെ. ഇതു നായന്മാരുടെ ആവശ്യത്തിലേക്കായി രചിക്കപ്പെടുന്നതാകയാൽ അവരെ പ്രധാനമായെടുക്കതന്നെ. സകലജാതിക്കാർക്കും വൈദികകർമ്മാധികാരം ഉണ്ടെന്നുമേൽകാണിച്ചപ്രകാരം സിദ്ധിക്കുന്ന സ്ഥിതിക്ക് അന്യരുടെ കണക്കുംപടിയായാലും നായന്മാർക്കുള്ള അധികാരിത, ബണ്ഡവാരിതമാകയില്ലല്ലൊ. സൂത്രം ന്ന-ഫ-൪൪ ശാബരഭാഷ്യത്തിൽ 'വർഷാകാലത്തുരഥകാരൻ അഗ്ന്യാധാനം ചെയ്യണം.' എന്ന വേദത്തിൽനിന്നും

ഉച്ചരിച്ചിരിക്കുന്നു. രഥകാരൻ (കാരു—തച്ചൻ) മലയാളത്തു തീണ്ടലുള്ള ജാതിയാണല്ലോ. ത്രൈവർണ്ണികന്മാരിൽ കുറെ താഴ്ന്ന ഒരു ജാതിയെന്നും ശൂദ്രരും വൈശ്യരും ക്ഷത്രിയരുമല്ലെന്നും ഭാഷ്യത്തിൽ പറയുന്നു. നായന്മാർക്കു തീണ്ടിക്കുളിയുള്ള ഒരു ജാതിക്കുപോലും യജ്ഞാന്തകർമ്മം വിധിച്ച ജൈമിനി, യജ്ഞാദ്യനധികാരികളെന്നു പുറംതള്ളിയ ശൂദ്രരെ നായരിൽനിന്നും എത്രയോദൂരെ നിരൂപിച്ചിരിക്കണം. താഴ്ന്നവർ വിശിഷ്ടകർമ്മസംബന്ധത്താൽ ഉയന്നു ദൃഷ്ടാന്തത്തിനു കക്ഷീവ, കവഷാദികളെ നോക്കുക. ആര്യന്മാരാൽ സർവ്വാംശങ്ങളിലും സശിരഃകമ്പമാദരിക്കപ്പെട്ടുവന്നവരാണു നായന്മാർ അല്ലെങ്കിൽ നായകന്മാർ. അക്കഥാഗുംഫനത്തിനിവിടെ സ്ഥലമില്ല.

'ചാതുർവർണ്യമവിശേഷാൽ' എന്ന സൂത്രംകൊണ്ടു പൂർവ്വമീമാംസാകാരനായ ജൈമിനി ചാതുർവർണ്യത്തെ അധികരിച്ച് ആക്ഷേപം പുറപ്പെടുവിച്ചു "നിർദ്ദേശാദ്വാത്രയാണാം - - -, എന്നാദിയായ സൂത്രംകൊണ്ട് അഗ്നിഹോത്രം ത്രൈവർണികപരമായി ആത്രേയമതം കാണിച്ചു സിദ്ധാന്തിച്ചിരിക്കുന്നു. സർവ്വവർണങ്ങളേയും അധികരിച്ചാണ് 'യജേത' എന്നു വിധിയുണ്ടായിരിക്കുന്നതെന്നും ഇതു ശൂദ്രനെ ഒഴിക്കുന്നില്ലെന്നും ബാദരിയെന്ന വേദാചാര്യന്റെ പക്ഷമായിട്ട് "നിമിത്താർത്ഥേനബാദരിസ്തസ്മാൽസർവ്വാധികാരംസ്യാൽ-" എന്നു സൂത്രിച്ചിരിക്കുന്നു. ഇതും ആക്ഷേപമാണെന്നു ജൈമിനിയും ഭാഷ്യകാരനായ ശബരസ്വാമിയും പറയുന്നു എന്നിരുന്നാലും ആചാര്യബാദരിയുടെ നിശ്ചയപ്രകാരം ശൂദ്രനും അധികാരിയെന്നു വരുന്നുണ്ടല്ലോ. ഇങ്ങിനെ മഹർഷിമാർക്ക് ഇക്കാര്യത്തിലുള്ള ഭിന്നാഭിപ്രായം സ്മൃതികളിലെ അന്യഥാന്യഥാപ്രതിപാദനം ഐഹികമായെങ്കിലും ഗ്രാഹ്യമാകുംപോലെ ഉപാദേയമായി വരുന്നുണ്ട്. അതുമല്ലാതെ മുമ്പുകാണിച്ച യാജ്ഞഷേശപരവചനപ്രകാരം വേദം അവിശേഷേണ സർവ്വോപദേശാർഹമാണെന്നു ദൃഢീകൃതമായ സ്ഥിതിക്കു വേദത്തിന്റെ ഏകദേശാംശത്തിൽ പറയുന്ന കർമ്മത്തിൽ അധികാരിഭേദംതിരിക്കാൻ സ്മൃതിപ്രായസൂത്രത്തിനു കഴിവില്ല.

"വസന്തഗ്രീഷ്മശരത്തുകളിൽ മുറയ്ക്കു ബ്രാഹ്മണക്ഷത്രിയവൈശ്യർ ആഗ്ന്യാധാനം ചെയ്യണ"മെന്നു വിധിക്കു

ന്നിടത്തു (വേദത്തിൽ) ശൂദ്രനേ ശ്രൌതവിധിവാക്യം കാണാഴികയാൽ ശൂദ്രൻ അനഗ്നികനാണെന്നു ശാബരഭാഷ്യത്തിൽ പറഞ്ഞിരിക്കുന്നു. "ഉത്സന്നാഗ്നിരനഗ്നികൊവാ - - -യദഹരേവവിരജേത്തദഹരേവപ്രവ്രജേൽ- - - യദിവേതരഥാ ബ്രഹ്മചര്യാദേവപ്രവ്രജേൽ" എന്നശ്രുതിയിൽ അനഗ്നികനും സന്ന്യസിക്കാമെന്നു പറയുന്നു. അടുത്തു മേൽ കാണിച്ച മീമാംസാഭാഷ്യപ്രകാരം ശൂദ്രൻ അനഗ്നികനാകുന്നു. ശ്രുതി സന്ന്യാസമനുവദിക്കയും ചെയ്യുന്നു എന്നുവന്നപ്പോൾ എന്തായി. ടി ശ്രുതിവചനത്തിനു വിരുദ്ധമാകുംവണ്ണം

ഋണാനിത്രീണ്യപാകൃത്യമനോമോക്ഷേ നിവേശയേൽ.
അനപാകൃത്യമോക്ഷംതസേവമാനോവ്രജത്യധഃ.

എന്നു സ്മരിച്ച മനുവിന്റെ സ്മൃതി അപസ്മൃതിയായതുപോലെ, മുമ്പുകാണിച്ച 'യഥേമാംവാചം' എന്ന ശ്രുതിക്കു വിരോധമായി സിദ്ധാന്തിച്ചാൽ ജൈമിനിക്കും തെററിയെന്നേ വരാനിടയുള്ളു. ഇങ്ങനെ എല്ലാത്തരം വൈദികകാര്യവും സർവ്വവർണസാധാരണമെന്നു സിദ്ധിക്കുന്നു എന്നു കാണാം. നായന്മാരിൽപ്പെട്ട ചേന്നനാർ, അരിവാട്ടനായനാർതുടങ്ങി വൈദികശിഖാമണികളും സിദ്ധഋഷികളുമായ അനേകർ പ്രതിഷ്ഠിച്ച പ്രതിമകൾ നിസ്തുലങ്ങളായി ശോണാദ്രിമുമ്പായ ദേവാലയങ്ങളിൽ വിളങ്ങുന്നുണ്ട്. ചെങ്ങന്നൂർ ദിവ്യക്ഷേത്രം (ടി നായനാരുടെ പിൻഗാമികളായ) നായനാരന്മാരുടെ വകയായിരുന്നുവെന്നു ധീരാഗ്ര്യനായ രാമയ്യൻദളവായുടെ അടുക്കൽ വഞ്ചിപ്പുഴ പ്പണ്ടാരത്തിൽനിന്നും മൊഴികൊടുത്തെയുണ്ടായിട്ടുണ്ട്. വ്യാഘ്രാലയേശനെ (ഖരരൂപത്തിലാക്കപ്പെട്ട) കുറുകയിൽ കോയിമയാരുപ്രതിഷ്ഠിച്ചിതേ ഉള്ളു എന്നും ക്ഷേത്രം അവരുടെ വകയാണെന്നും അതിന്റെ പൂവ് ഉടമസ്ഥൻ ഞങ്ങളുടെ സതീർത്ഥ്യനായിരുന്ന ബാലസുബ്രഹ്മണ്യശിവത്തോട് ഈശപ്രസംഗമദ്ധ്യേ പറകയുണ്ടായി- അമ്പലപ്പുഴ കൊല്ലത്തിനടുക്കൽ ഒരു മണ്ടവപ്പിള്ള (നാരായണപിള്ള ജഡ്ജിയുടെ വകക്കാറൻ) സ്വഹസ്തംകൊണ്ടു സ്ഥാപിച്ചു പൂജിച്ചുവന്ന ഒരു ഗണപതിവിഗ്രഹം ഇതാ ഒരു സർക്കാരിന്റെ അധീനത്തിലെടുത്തു ബ്രാഹ്മണജാതിവഴിയായി പൂജിച്ചുവരുന്നു. ബ്രാഹ്മണേതരന്മാർക്കു വേദത്തിലും വൈദികകർമ്മങ്ങളിലും

അധികാരമില്ലെന്നുള്ള ദുർവ്വാദത്തിൽ ഇരുപത്തിമൂന്നുകൊല്ലം മുമ്പുഞങ്ങളും പക്ഷപാതമുള്ളവരായിരുന്നു. സമ്മതന്മാരായ മഹാത്മശ്രീ വിവേകാനന്ദസ്വാമിപ്രഭൃതികളോടു ചോദിച്ചു തീർച്ചയാക്കാമെന്നു വിചാരിച്ചക്ഷണത്തിൽ അവരും കണ്ടറിഞ്ഞവരായിരിക്കയില്ലല്ലോ എന്നു ചിരകാലപരിചയദാർഢ്യത്താൽ ഒരു വിപരീതബുദ്ധിയുണ്ടായി. അക്കാലത്തു ഞങ്ങളുടെ ഗുരുദൈവതമായ ബ്രഹ്മശ്രീ പരമഭട്ടാരസ്വാമി തിരുവടിവേദാധികാരനിരൂപണമെന്ന മഹാനിബന്ധം രചിക്കയായിരുന്നതിനാൽ വാസ്തവസ്ഥിതി വിസ്തരിച്ചുഗ്രഹിക്കാനിടയായി. പിന്നീടുണ്ടായയത്നാതിശയത്താൽ അതെല്ലാം 'നാസീദസ്തിഭവിഷ്യതി'- തന്നെയായി, എന്നേപറയേണ്ടു)—

പ്രതിഷ്ഠിച്ചവിഗ്രഹത്തിൽ ഒരു ദിവസം പൂജമുട്ടിയാ പൂജഇരട്ടിക്കയും രണ്ടു ദിവസമായാൽ മഹാപൂജചെയ്യുകയും അതിലധികമായാൽ ശുദ്ധികഴിക്കയും മാസാർദ്ധത്തിനിടയിൽ തുടരെക്കുറെ ദിവസം മുടങ്ങിയാൽ പുനഃ പ്രതിഷ്ഠചെയ്കയും വേണമെന്നു മഹാകാപിലപഞ്ചരാത്രാദിയിൽ പറയുന്നു. പുനഃ പ്രതിഷ്ഠകഴിക്കാതെ "ദേവസ്യത്വാ സവിതുഃ പ്രസവേശ്വിനോർബ്ബാഹുഭ്യാം പൂഷ്ണോഹസ്താഭ്യാമഗ്നേസ്തേജസാ സൂര്യസ്യവർച്ചസേന്ദ്രസ്യേന്ദ്രിയേണാഭിഷിഞ്ചാമി ബലായശ്രിയൈയശസേന്നാദ്യായ ഓം ഭൂർഭുവഃ സ്വഃ അമൃതാഭിഷേകോസ്തു ശാന്തിഃപുഷ്ടിസ്തുഷ്ടിശ്ചാസ്തു അമുക (ഇന്ന) ദേവസ്യമഹാഭിഷേകം സമർപ്പയാമി"—എന്ന് അഭിഷേകം ചെയ്താലും മതിയെന്നും പക്ഷമുണ്ട്.

## ൨- പ്രതിമാസാധനം.

"ഖണ്ഡിതേസ്ഫുടിതേദഗ്ദ്ധേ ഭ്രാജമാനവിവർജ്ജിതേ
യോഗഹീനേ പശുസ്പൃഷ്ടേപതിതേ ദുഷ്ടഭൂമിഷു=
അന്യമന്ത്രാർച്ചിതേ ചൈവപതിതസ്പർശദൂഷിതേ-
ദശസ്വേതേഷുനോചക്രുഃ സന്നിധാനം ദിവൌകസഃ"-

എന്നപ്രമാണം കൊണ്ട് ഉടഞ്ഞും പൊട്ടിയും വെന്തും തേഞ്ഞുമാഞ്ഞും നാളത്തിൽ നിന്നു തെററിയും തിര്യഗ്യോനികൾ മുട്ടിയുരുമ്മിയും ദുഷ്ടസ്ഥലത്തുവീണും അന്യദേവതാമന്ത്രം കൊണ്ടുപൂജിച്ചും ജാതിഭ്രഷ്ടൻ തൊട്ടും ദുഷിച്ചുപോയപ്രതിമയിൽ ദേവന്മാർ സാന്നിദ്ധ്യം ചെയ്കയി

ല്ലെന്നു കാണുന്നു. എന്നാൽ ഉടലിന് ഉടവുതട്ടാതെയിരു ന്നാൽ പൂജനക്ഷമമായിരിക്കുന്നുണ്ടു്. അങ്ങിനെയാകാമെ ന്നു തന്ത്രവിദഗ്ദ്ധന്മാർ സമ്മതിക്കയും ചെയ്യുന്നു. എങ്കി ലും ശക്ത്യപേക്ഷിച്ചു നവീകരണവും വിഹിതമാകുന്നു.

"തപസാപൂജയേന്നിത്യം തസ്മാദല്പധനോനരഃ
നതപല്പദക്ഷിണൈര്യജ്ഞൈര്യജേദിഹകദാചന"-

എന്നുവസിഷ്ഠധർമ്മോത്തരം പറയുന്നു. 'മനസശ്ചേന്ദ്രിയാ ണാം ചഹ്യൈകാഗ്ര്യം പരമം തപഃ' എന്നവചനപ്രകാ രം ഇന്ദ്രിയാന്തഃ കരണവൃത്തികളെ ദ്രവീഭാവപൂർവ്വകം ഭഗ വല്പാദാരവിന്ദങ്ങളിൽ മുട്ടിച്ചുള്ള തപസ്സോടേ അല്പധനന്മാ ർ പൂജിക്കണമെന്നും അല്പദ്രവ്യവും ഗുരുതരയജ്ഞവും ത മ്മിൽ പൊരുത്തമില്ലായ്കയാൽ നിർദ്ധനന്മാർക്ക് ക്ഷേത്രാദി കല്പനമയോഗ്യമെന്നും മേൽ പറഞ്ഞ ശ്ലോകത്തിനർത്ഥ മാകുന്നു. ആകയാൽ സ്ഥിരപ്രതിഷ്ഠ ധനിലോകവിഷയമാ ണ്. അഗ്നിപുരാണത്തിൽ നിന്നും വിഗ്രഹലക്ഷണം കുടി ക്കുറഞ്ഞൊന്നുദ്ധരിക്കുന്നു.

"വിഷ്ണോസ്താവൽ പ്രവക്ഷ്യാമിയാദൃക്പംപ്രശസ്യതേ
ശംഖചക്രധരംശാന്തം പദ്മഹസ്തംഗദാധരം.
ചക്രാകാരംശിരസ്തസ്യകംബുഗ്രീവംശുഭേക്ഷണം." ഇത്യാ ദിയായി
"കചചിദഷ്ടഭുജംവിദ്യച്ചതുർഭുജമഥാപിവാ. ദ്വിഭുജംവാ"
എന്നുപറയുന്നു. അർത്ഥം:—വിഷ്ണുപ്രതിമ, ശംഖചക്രഗ ദാപദ്മധരമായും കേശഭാരകിരീടയുക്തമായും ചിലപ്പോ ൾ എട്ടും സാധാരണ നാലും, രണ്ടും, ഹസ്തങ്ങളുള്ളതായും ഇരിക്കണമെന്നാകുന്നു.

ഖഡ്ഗൌഗദാശരംപത്മംദേയംദക്ഷിണതോഹരേഃ
ധനശ്ചഖേടകംചൈവശംഖചക്രേചവാമതഃ.

അഷ്ടഭുജം എങ്കിൽ വാൾ, ഗദ, അസ്ത്രം, പത്മം ഇ വ വലത്തുകൈയിലും വില്ലും (ഫലകവും) പരിശയും ശംഖം ചക്രവും ഇടത്തുകൈയിലും വേണ്ടതാകുന്നു.

ചതുർഭുജസ്യവക്ഷ്യാമിയഥൈവായുധസംസ്ഥിതിഃ
ദക്ഷിണേനഗദാംപത്മംവാസുദേവസ്യകാരയേൽ.
വാമതഃശംഖചക്രേചകർത്തവ്യേഭൂതിമിച്ഛതാ
കൃഷ്ണാവതാരേതുഗദാവാമഹസ്തേപ്രശസ്യതേ.

യഥേച്ഛയാശംഖചക്രമുപരിഷ്ടാൽപ്രകല്പയേൽ.

ചതുർഭുജമൂർത്തിയാണെന്നു വരികിൽ വലത്തെകൈയിൽ ഗദയും പത്മവും ഇടത്തെകൈയിൽ ശംഖും ചക്രവും സ്ഥാപിക്കണമെന്നും കൃഷ്ണാവതാരമാണെകിൽ ഗദ ഇടത്തുകൈയിലാണു പ്രധാനമെന്നും ശേഷം ഇഷ്ടംപോലെ ചേക്കാമെന്നും മേൽശ്ലോകങ്ങളിൽ പറഞ്ഞിരിക്കുന്നു. പാദാധഃസ്ഥാനത്തു ഭൂമിയും അതിനു വലത്തു ഗരുഡനും ഇടത്തു പത്മഹസ്തയായ ലക്ഷ്മിയും പ്രതിഷ്ഠിക്കപ്പെടുന്നതാണു സംപ്രദായം.

"ഗരുത്മാനഗ്രതോവാപി" എന്നുള്ളതിനാൽ ഗരുഡൻ മുമ്പിലുമാകാം. ശ്രീദേവതയും പുഷ്ടിദേവതയും പാർശ്വങ്ങളിലും ചുവരിൽ വിദ്യാധരനും ദേവദുന്ദുഭിയും ഗന്ധർവനും സ്ത്രീയും സിംഹവും വ്യാളവും നിവേശിക്കപ്പെടണം. ഇതെല്ലാമഹാക്ഷേത്രങ്ങളിലുമുള്ളതാണല്ലൊ. ജാലകങ്ങളിൽക്കൂടി സൂര്യരശ്മിയിൽ പ്രവേശിക്കുന്ന,ത്രസരേണു എട്ടുകൂടിയാൽ വാലാഗ്രഹം അതെട്ടുകൂടിയാൽ ലിഖ്യയും ലിഖ്യ എട്ടുകൂടിയാൽ യൂകയും ഇതെട്ടുചേന്നാൽ യവവുമാകും. യവം എട്ടുകൂടിയാൽ അംഗുലവുമായി. യവക്കണക്കിലാണ് പ്രതിമ പണിയുന്നതും, അതിനുള്ളമൂല്യം കണക്കാക്കുന്നതുമെന്നു ശില്പി പറകയും, ഞങ്ങളുടെ മാതുലൻ പണികഴിപ്പിച്ചു പ്രതിഷ്ഠിപ്പിച്ചതും "ശ്രീമധുരയശൊജനാർദ്ദനൊജയതി" എന്നഭൈതപാരിജാതത്തിൻെറ തുടക്കം പറയുന്ന ശ്ലോകത്തിൽ സൂചിപ്പിച്ചിരിക്കുന്നതുമായ തിരുമധുരക്ഷേത്രത്തിലെ വിഗ്രഹം മുതലായതു(കൊണ്ടു) കണ്ടറികയും, ഉണ്ടായിട്ടുണ്ട്.

സ്വകീയാംഗുലമാനേനമുഖംസ്യാദ്വാദശാംഗുലം.
മുഖമാനേനകർത്തവ്യാസർവ്വാവയവകല്പനാ.

മുഖവിസ്താരം പന്തിരണ്ടംഗുലമെന്നും ശേഷംഭാഗം ഇതിനെ അനുസരിച്ചു വേണ്ടതെന്നുമാണു പറയുന്നത്. അവശിഷ്ടം ശില്പികാര്യമാകയാലും വിസ്തരഭയത്താലും ഉദ്ധരിക്കുന്നില്ല. പ്രതിഷ്ഠിക്കുന്ന ദിവസമേ പ്രതിമയ്ക്കു കണ്ണുകീറുക പതിവുള്ളൂ. അതിനകമായി പ്രതിമ കൊത്തിയ ശില്പി മരിച്ചാൽ അതുപയോഗയോഗ്യമല്ലാതെ പോകും. അതുകയാൽ രണ്ടു ശില്പികൾചേന്നു പണിചെയ്യുന്ന പതിവുണ്ട്. "സ്ത്രീയഃകാര്യാസ്തുതദ്വിജൈഃ സ്തനോരുജ

ഫലനാധികാഃ” ദേവി പ്രതിമകൾ സ്തനാദ്യന്വിതമായിരിക്കണമെന്നു പറയേണ്ടതില്ലല്ലൊ. ‘അതഃ പരം പ്രവക്ഷ്യാമി ശിവാദ്യാകാരമുത്തമം.’ എന്നുതുടങ്ങി ശിവൻെറ പ്രതികൃതി നീണ്ടുതടിച്ച ബാഹുക്കളോടും തപ്തസ്വൎണ്ണവൎണ്ണത്തോടും വെൺതിങ്കളണിജടാമകുടത്തോടും പൂൎണ്ണഷോഡശവയഃപ്രകൃതിയോടും ബാലദിവാകരസദൃശകുണ്ഡലങ്ങളോടും ഊൎദ്ധ്വകേശത്തോടും ദീൎഘവിസ്താരമുള്ള നേത്രങ്ങളോടും പുലിത്തോലുടയാടയോടും കാൽചിലമ്പ് കൈവള എന്നിവയോടും സൎപ്പഭൂഷണത്തോടും കൂടിയിരിക്കണമെന്നു പറഞ്ഞിരിക്കുന്നു. ചതുൎഭുജനാണെങ്കിൽ വെൺമഴു വരം മാൻ അഭയം ഇവ യഥാക്രമം വലത്തുമിടത്തും കൈകളിൽ ധരിച്ചിരിക്കും. നൃത്തോത്സുകനായ നടരാജമൂൎത്തിയൊ ഗജാസുരഹന്താവൊ ആകുന്നുവെങ്കിൽ പത്തു കൈകൾ ഉണ്ടായിരിക്കും. അപ്പോൾ

ഖേടകംവാമഹസ്തേതുഖഡ്ഗംചൈവതുദക്ഷിണേ-
ശക്തിംദണ്ഡംത്രിശൂലംചദക്ഷിണേതുനിവേശയേൽ
കപാലംവാമപാൎശ്വേതുനാഗംഖട്വാംഗമേവച-
ഏകശ്ചവരദോഹസ്തഃസ്തഥാക്ഷവലയോപരഃ.

പരിശ ഇടത്തുകൈയിലും ഖഡ്ഗവും വേലും കുന്തവും ശൂലവും വലത്തുകൈയിലും കപാലം (തലയോട്ട്) നാഗം കട്ടുന്തുടി അക്ഷമാല ഇവ ഇടത്തുകൈയിലും വരം വലത്തുകൈയിലും ഇങ്ങനെയാകുന്നു ക്രമം. പതിനാറു കൈകളാകുമ്പോൾ ശംഖ് ചക്രം പിനാകമെന്ന വില്ലു മണി നാരായണാസ്ത്രം എന്നിത്രയും കൂടി ചേൎക്കണം. ചതുൎഭുജോഷ്ടമൂൎത്തിൎവ്വാ ജ്ഞാനയോഗേശ്വരോമതഃ, എന്നു പ്രമാണമുള്ളതിനാൽ ദക്ഷിണാമൂൎത്തിക്കു നാലൊ എട്ടൊ കൈകളാവാം. ശിവന്റെ ഉഗ്രശൈവികല്പങ്ങൾ ലേഖ്യാദികളിലാണു കാണുക. ശിലാപ്രതിമ ലിംഗരൂപമായിത്തന്നെ കാണപ്പെടുന്നു. ഭൈരവൻ വരാഹമൂൎത്തി നരസിംഹം മുതലായ ഭയംകരമൂൎത്തികൾ മൂലായതനത്തിൽ യോഗ്യമല്ലെന്നും പ്രത്യേകസ്ഥലത്തു വേണമെന്നും പക്ഷമുണ്ട്. പ്രതിമ ലക്ഷണത്തിൽ കുറഞ്ഞുപോയാലും ഭീഷണമുഖമായാലും പ്രതിഷ്ഠാപയിതാവിനേയും കൂടിപ്പോയാൽ ശില്പിയേയും ഹനിക്കുമെന്നും കൃശവിഗ്രഹമായാൽ അൎത്ഥനാശവും കൃശോദരമാകിൽ ദുൎഭിക്ഷവുമുണ്ടാകുമെന്നും

കൊഴുപ്പു പോരായ്കിൽ ധനഹാനികരമാണെന്നും നേത്ര ഹീനമായാൽ നേത്രനാശകവും മുഖം കുറകിലും പാണി പാദങ്ങൾ കൃശമാകിലും ദുഃഖപ്രദവും ഹീനാംഗമായാലും കണാകാൽ കുറകിലും ഭ്രമോന്മാദകരവും ആണെന്നും പൂൎണ്ണാവയവമായിരുന്നാൽ ലക്ഷ്മ്യായുഷ്കീൎത്തികരിയാണെന്നും, അതിനാൽ ലക്ഷണമൊപ്പിച്ചു നിൎമ്മിക്കണമെന്നും പ്രമാണങ്ങളുണ്ടു്. ആകയാൽ കേടുവന്ന വിഗ്രഹം മാറേണ്ടതാണു്. അങ്ങനെ മാറാറില്ലെന്നും പൂജ നടത്തുമെന്നും മുമ്പു പറഞ്ഞതു ദ്രവ്യലോപകൃതമായ നടപ്പുകൊണ്ടാകുന്നു.

"സൌവൎണ്ണീ രാജതീവാപി താമ്രരത്നമയീശുഭാ.
ശൈലദാരുമയീവാപിലോഹസീസമയീതഥാ.
രീതികാധാതുയുക്താവാതാമ്രകാംസ്യമയീതഥാ
ശുഭദാരുമയീവാപിദേവതാൎച്ചാപ്രശസ്യതേ."

അഗ്നിപുരാണത്തിൽ ഇങ്ങനെ പ്രതിമാജാതി പറഞ്ഞിരിക്കുന്നു.

"ശൈലീദാരുമയീലൌഹീലേപ്യാലേഖ്യാചസൈകതീ.
മനോമയീമണിമയീ പ്രതിമാഷ്ടവിധാസ്മൃതാ.

എന്നു് ശ്രീമദ്ഭാഗവതത്തിൽ പറയുന്ന ഈ എട്ടിൽ മുമ്പുപറഞ്ഞവ അന്തൎഭവിക്കുന്നതാണു്. കരിങ്കൽ മരം ലോഹങ്ങൾ ചന്ദനാദിയായ ലേപ്യ(ലേപനം ചെയ്യുന്ന) പദാൎത്ഥം ഇവകൊണ്ടുണ്ടാക്കിയവയും ചായങ്ങൾ ചേൎത്തെഴുതിയവയും മണ്ണുകൊണ്ടു മെനഞ്ഞവ (പിടിച്ചവ)യും മനഃപ്രതിഭകൊണ്ടു ധ്യാനകല്പിതവും രത്നനിൎമ്മിതവും ഇങ്ങനെ എട്ടുതരമെന്നു തല്പൎയ്യമാണു്. സ്ഥിരാസ്ഥിരഭേദത്തിൽ പ്രതിമകൾ രണ്ടുതരമുണ്ടു്. മുമ്പു പ്രതിഷ്ഠാക്രമത്തിൽ പറഞ്ഞവിധമുള്ള സ്ഥിരപ്രതിഷ്ഠയിൽ (പൂജയ്ക്കു്) ആവാഹിക്കലും ഉദ്വാസിക്കലും ഇല്ല. 'ഉദ്വാസാവാഹനെനസ്തോസ്ഥിരായാമുദ്ധവാച്ചനെ' എന്നു ശ്രീഭഗവാൻ പറയുന്നു. അസ്ഥിരപ്രതിഷ്ഠയിൽ ഇവ രണ്ടും വികല്പമായി (ഉണ്ടായിട്ടും ഇല്ലാതേയും) ഇരിക്കും. സൈകതി എന്നു പറഞ്ഞതു ധൎമ്മവാദിവാദ്യവിശേഷാകൃതിയിലുണ്ടാക്കിയതും സ്ഥണ്ഡിലമെന്നു പറയുന്നതുമായ പരിഷ്കൃതഭൂമിക്കും പറവുന്നതായിരിക്കും. ഇതിൽ ആവാഹനാദികൾ രണ്ടും വേണ്ടതാകുന്നു. ലേപ്യലേഖ്യസൈ

കതാദികളിൽ മന്ത്രംകൊണ്ട ജലപ്രോക്ഷണവും മററുള്ള
തിൽ അഭിഷേകവും ആവശ്യമാണ്. മനോമയവിഗ്ര
ത്തിൽ പൂജോപചാരംധ്യാനമാത്രവും അന്യത്രയഥാലാഭം
മററുപദാർത്ഥങ്ങളുമാകുന്നു.

---

## ൯. ചലപ്രതിഷ്ഠ.

നാളത്തിൽ പ്രതിഷ്ഠിക്കപ്പെടാതെ യഥേഷ്ടം എടു
ത്തു മാററത്തക്കപ്രതിമകളും ആയുധവിശേഷങ്ങളും മററും
ഇതിലുൾപ്പെടുന്നതാണ്. അഭിഷേകംചെയ്തു ശുചിയാ
ക്കാവുന്നവ അങ്ങനെയും അല്ലാതെയുള്ളവ പ്രോക്ഷണാദി
കൊണ്ടും ശുദ്ധമാക്കണം. ജലംകൊണ്ടും മൃത്തുകൊണ്ടും
ശുദ്ധിവരുത്തിയതിനുശേഷം പഞ്ചഗവ്യംകൊണ്ടും ശുദ്ധി
പ്പെടുത്തണം. മണ്ണും ജലവുംചേർത്തുള്ള ശുദ്ധിയിൽ

"ഓംപയഃപൃഥിവ്യാംപയഓഷധീഷു
പയോദിവ്യന്തരിക്ഷേപയോധാം.
പയസ്വതീഃപ്രദിശഃസന്തുമഹ്യം."
"ഓംആവൊരാജാനമധ്വരസ്യരുദ്രം
ഹോതാരംസത്യയജംരോദസ്യോഃ
അഗ്നിംപുരാതനയിത്നോരചിത്താ-
ദ്ധിരണ്യരൂപമവസെകൃണുധ്വം."

എന്ന മന്ത്രങ്ങൾ ഉപയോഗിക്കണം.
"ഓംഭൂർഭുവഃസ്വഃ തത്സവിതുർവ്വരേണ്യം
ഭർഗോദേവസ്യധീമഹി-ധിയോ,യോനഃപ്രചോദയാൽ"
എന്ന ഗോമൂത്രവും, "ഓംഗന്ധദ്വാരാംദുരാധർഷാം

നിത്യപുഷ്ടാംകരീഷിണീം.
ഈശ്വരീംസർവ്വഭൂതാനാം
താമിഹോപഹ്വയെശ്രിയം"

എന്ന ഗോമയവും, "ഓംആപ്യായസ്വസമേതുതേ
വിശ്വതഃസോമവൃഷ്ണ്യം- ഭ വാജസ്യസംഗഥേ"
എന്ന പാലും "ഓംദധിക്രാവ്ണോഅകാരിഷം

ജിഷ്ണോരശ്വസ്യവാജിനഃ
സുരഭി,നൊമുഖാകരത്

പ്രണആയുംഷിതാരിഷൽ." എന്നതിതെരും,
"ഓംശുക്രമസിജ്യോതിരസിതേജോസി-" എന്ന നെയ്യും ചേർത്തു പഞ്ചഗവ്യം ഉപയോഗപ്പെടുത്തണം.

ശിവലിംഗമാണെങ്കിൽ "നമസ്തേരുദ്രമന്യവ" എന്നുതുടങ്ങി, "സദഷ്ടോമൃഡയാതിനഃ" എന്നുവരെയുള്ള രുദ്രാധ്യായമന്ത്രാഷ്ടകംകൂടി അഭിഷേകത്തിനുചേൎക്കാം. പിന്നീടു സ്ഥിരപ്രതിഷ്ഠയിലെപ്പോലെ പ്രതിമയിൽ കണ്ണെഴുത്തും തത്വന്യാസവും കഴിച്ചു പുരുഷസൂക്തം കൊണ്ടു സ്തോത്രംചെയ്യണം. അതിനുശേഷം പ്രതിഷ്ഠിക്കേണ്ട ദേവനെ ധ്യാനിച്ച് "ഓംപ്രതിഷ്ഠപരമേശ്വര-" എന്ന് ദേവന് പുഷ്പാഞ്ജലിസമൎപ്പിച്ച് "ഓംസച്ചിദാനന്ദംബ്രഹ്മൈവ ഭക്താനുഗ്രഹായഗൃഹീതവിഗ്രഹംകരചരണാദ്യവയവിനംശംഖചക്രാദ്യായുധവന്തംനിജവാഹനാദ്യുപേതം നിജഹൃൽക്കമലേവസ്ഥിതം സൎവ്വലോക സാക്ഷിണമണീയാംസംപരമേഷ്ഠ്യസി പരമാംശ്രീംഗംഗമയ-" എന്ന മന്ത്രം ജപിച്ചു പുഷ്പാഞ്ജലിയിൽ ദേവൻ ആഗതനായി എന്നുറച്ചു മുമ്പോൽ, പ്രാണപ്രതിഷ്ഠാദികൾ ചെയ്തുകൊള്ളണം. പിന്നെ "ധ്രുവാദ്യൌ" എന്നുവരെയുള്ള മന്ത്രജപം മുതലായതു കഴിക്കണം. അതെല്ലാം സ്ഥിരപ്രതിഷ്ഠയിൽ പറഞ്ഞതുപോലെതന്നെ വേണ്ടതാകുന്നു. പിന്നീട്,

'സ്വാഗതംദേവദേവേശമദ്ഭാഗ്യാത്ത്വമിഹാഗതഃ.
പ്രാകൃതംത്വമദൃഷ്ട്വാമാംമാതൃവല്പരിപാലയ-
ധൎമ്മാൎത്ഥകാമസിദ്ധ്യൎത്ഥം സ്ഥിരോഭവശിവായ,നഃ
യാവച്ചന്ദ്രാവനീസൂൎയ്യാസ്തിഷ്ഠന്ത്യപ്രതിഘാതിനഃ
താവൽത്വയാത്രദേവേശസ്ഥേയംഭക്താനുകമ്പയാ-
ഭഗവൻദേവദേവേശത്വം പിതാസൎവ്വദേഹിനാം
യേനരൂപേണഭഗവംസ്ത്വയാവ്യാപ്തംചരാചരം-
തേനരൂപേണദേവേശസ്വാൎച്ചായാംസന്നിധൊഭവ."

എന്നുചൊല്ലി നമിക്കണം. പിന്നീടു മുമ്പോൽ ആവാഹിച്ചു പൂജിച്ചുകൊൾക.

ശുഭം.

## ൮. ദേവപൂജനം

"യൊമോഹാദഥവാലസ്യാദകൃത്വാദേവതാൎച്ചനം
ഭുംക്തെസയാതിനരകം സൂകരേഷ്വഭിജായതെ."

എന്നു തുടങ്ങിയ കൂൎമ്മപുരാണാദിവചനബലത്താൽ ദേവപൂജ ഒഴിച്ചുകൂടാത്തതെന്നു വരുന്നു. ആകയാൽ അവശ്യം പൂജ നടത്തേണ്ടതാകുന്നു. ഉദയത്തിനു മുമ്പായി നിൎമ്മാല്യം മാററി പൂജയാരംഭിക്കണം. "യേഭ്യോമാതേ തു സ്യഗയഃ പ്ലാതഋഷിഃ- വിശ്വേദേവാദേവതാഃ- ജഗതീഛന്ദഃ- ഏവാപിത്രഇത്യസ്യ വാമദേവൊ ബൃഹസ്പതിഃ വിശ്വേദേവാഃ- ത്രിഷ്ടുപ്- മനുഷ്യഗന്ധനിവാരണെ, വിനിയോഗഃ.

ഓംയേഭ്യോമാതാമധുമല്പിന്വതെപയഃ
പീയൂഷംദ്യൌരദിതിരദ്രിബൎഹാഃ-
ഉക്ഥശുഷ്മാൻവൃഷഭരാൻസ്വപ്നസസ്താം
ആദിത്യാംഅനുമദാസ്വസ്തയെ=
ഏവാപിത്രെവിശ്വദേവായവൃഷ്ണ
യജ്ഞൈൎവിധേമ നമസാഹവിൎഭിഃ-
ബൃഹസ്പതെ സുപ്രജാവീരവന്തൊ
വയംസ്യാമപതയൊ രയീണാം."

എന്നു ചൊല്ലി മണി കിലുക്കി ആചമനം കഴിച്ചു പ്രാണായാമം ചെയ്തു പൂജയാരംഭിക്കണമെന്നു ധൎമ്മസിന്ധുവിൽ പറയുന്നു. പിന്നീട് "ശ്രീമദ്ഭഗവതൊ മഹാപുരുഷസ്യവിഷ്ണോ രാജ്ഞയാപ്രവൎത്തമാനസ്യ അദ്യബ്രഹ്മണൊ ദ്വിതീയെ പരാൎദ്ധെ വിഷ്ണുപദെ ശ്രീശ്വേതവാരാഹകല്പെ വൈവസ്വതമന്വന്തരെ അഷ്ടാവിംശതിതമെയുഗെ യുഗ ചതുഷ്കെ കലിയുഗെപ്രഥമചരണെ ജംബുദ്വീപെ ഭരതവൎഷെ ദക്ഷിണാപഥെ അമുക (ഇന്ന) മലയക്ഷേത്രെ ബൌദ്ധാവതാരെ അമുക (ഇന്ന) ദേശെ ശാലിവാഹനശകെസമ്വത്സവൎത്തമാനെ ഗോദാവൎയ്യാ ദക്ഷിണെതീരെ വൎത്തമാനവ്യാവഹാരികെ അമുകനാമ (ഇന്നപേരുള്ള) സംവത്സരെ അമുക (ഇന്ന) അയനെ, ഋതൌ, മാസെ, പക്ഷെ, തിഥൌ, വാസരെ, ദിവസനക്ഷത്രെ, അമുക (ഇന്നനാളിൽ ചന്ദ്രൻ നില്ക്കെ) നക്ഷത്രസ്ഥെ ചന്ദ്രെ അമുകസ്ഥിതെ സൂൎയ്യെ അമുകസ്ഥെ ബൃഹസ്പതൌ (ശേഷംഗ

ഹങ്ങൾ അതാതു നിൽക്കുന്ന രാശികളിലും) സ്ഥിതേഷുസ ൽസു ശുഭനാമയോഗെ ശുഭകരണെ ഏവംഗുണവിശേഷ ണവിശിഷ്ടായാം പുണ്യതിഥൌ മമ ആത്മനഃ ശ്രുതിസ്മൃ തിപുരാണോക്തഫലാവാപ്ത്യർത്ഥം അസ്മാകം സകുടുംബാ നാം സപരിവാരാണാം ക്ഷേമസ്ഥൈര്യായുരാരോഗ്യൈശ്വ ര്യാഭിവൃദ്ധ്യർത്ഥം സമസ്താഭ്യുദയാർത്ഥംച ശ്രീ അമുക (ഇന്ന) ദേവതാപ്രീത്യർത്ഥം യഥാപ്രാപ്തോപചാരദ്രവ്യൈഃ, ധ്യാനാ വാഹനാദി ഷോഡശോപചാരപൂജാം കരിഷ്യേ." എന്നു സംകല്പിക്കണം. [ഈ സംകല്പംതന്നെ സ്നാന, ദാന, ഹോമാദികൾ കാൎക്കുമ്പോൾ അതാതിന്റെ നാമം കൂട്ടിച്ചേൎത്തു സൎവ്വസാധാരണമായിച്ചൊല്ലേ ണ്ടതാണ്. പുരാണത്തിലാണെങ്കിൽ, ദേശകാലവൎഷമാസാദികൾ കീൎത്തിച്ച ശേഷം എനിക്കുണ്ടായിട്ടുള്ള സകല ദുരിതങ്ങളുടേയും സദ്യഃപ്രക്ഷയപൂൎവ്വം ശ്രീപരമേശ്വരപ്രീതിയ്ക്കായി ഇന്ന ദേവപൂജ ചെയ്യുന്നു, എന്നുസംകല്പിക്കുക]

ആദ്യമേ നിൎവ്വിഘ്നതയുണ്ടാവാനായി മഹാഗണപ തിയെ സ്മരിക്കുന്നുവെന്നു ഭാവിച്ച്, "ഗണാനാം ത്വാശൌ നകൊ ഗൃത്സമദൊ ഗണപതിൎജ്ജഗതീ.

ഗണപതിസ്മരണെ, വിനിയോഗഃ-

"ഓംഗണാനാംത്വാഗണപതിംഹവാമഹെ

കവിംകവീനാമുപമശ്രവസ്തമം-

ജ്യേഷ്ഠരാജംബ്രഹ്മണാംബ്രഹ്മണസ്പത

ആ,നഃശൃണ്വന്നൂതിഭിഃ സീദസാദനം=

വക്രതുണ്ഡമഹാകായ സൂൎയ്യകോടിസമപ്രഭ-

നിൎവ്വിഘ്നം കുരുമെദേവ സൎവ്വകാൎയ്യേഷുസൎവ്വദാ=

ഓം മഹാഗണാധിപതയെനമൊനമഃ" എന്നു ജ പിക്ക. "പൃഥ്വിത്വയേത്യസ്യ മന്ത്രസ്യമേരുപൃഷ്ഠഋഷിഃ- കൂൎമ്മൊ ദേവതാ സുതലംഛന്ദഃ- ആസനെ വിനിയോഗഃ.

'പൃഥ്വിത്വയാധൃതാലോകാ ദേവിത്വംവിഷ്ണുനാ ധൃതാ-

ത്വംചധാരയമാംദേവി പവിത്രം കുരുചാസനം.'

ഓം ഭൂൎഭുവഃ സ്വഃ" എന്നു ആസനം സ്വീകരിച്ച് പൂ ജോപകരണങ്ങൾ സംഭരിച്ച് ദേവന്റെ വലത്തു നൈവി ളക്കും ഇടത്തു തൈലദീപവും തന്റെ വലത്തുട്ട പൂജാദ്ര വ്യവും ഇടത്തു കലശവും അതിനിടത്തു കിണ്ടിയും വെച്ചു പൂജയാരംഭിക്കുക. [ആഹ്നികത്തിൽ ഇതിനു ശേഷമാണു സംകല്പം പറ ഞ്ഞിട്ടുള്ളതെങ്കിലും മററു മഹാനിബന്ധസമുച്ചയാദ്യനുസാരം ഇങ്ങനെ എഴുത പ്പെട്ടതാകുന്നു.]

"അപസൎപ്പന്തുവാമദേവോ ഭൂതാദ്യനുഷ്ടുപ്- ഭൂ തോത്സാദനെ വിനിയോഗഃ.

ഓം അപസൎപ്പന്തുതേഭൂതാ യെഭൂതാഭുവിസംസ്ഥിതാഃ
യെഭൂതാ വിഘ്നകൎത്താരസ്തെഗഛന്തുശിവാജ്ഞയാ=
അപക്രാമന്തുഭൂതാനി പിശാചാഃസൎവ്വതൊദിശം-
സൎവ്വേഷാമവിരോധേന പൂജാകൎമ്മസമാരഭെ."

എന്നു പിന്നീടു ജപിക്കേണ്ടതാകുന്നു. [ഇതോടുകൂടി സങ്കല്പം പ്രക്ഷാപിക്കണമെന്നു ആചാരചന്ദ്രികാപക്ഷം.]

'തീക്ഷ്ണദംഷ്ട്രമഹാകായ കല്പാന്തദഹനോപമ-
ഭൈരവായനമസ്തുഭ്യമനുജ്ഞാംദാതുമൎഹസി.'

എന്നു ഭൈരവനെ വന്ദിച്ച് ഇടത്തുകാലിന്റെ പാൎശ്വംകൊണ്ടു മൂന്നുവട്ടം നിലത്തു മുട്ടണം. പിന്നെ "ദേവാഋയാന്തു യാതുധാനാഅപയാന്തു- വിഷ്ണോദേവയജനംരക്ഷസ്വ" എന്നു ഭൂമിയിൽ (നിലത്തു) ചാൻ കുറിക്കണം. [ഇതിനു ശേഷമാണ് യേഭ്യോമാതാ ഏവാപിത്രെ എന്നാദിയായി മുൻപറഞ്ഞ ഋക്കുകൾ ചൊല്ലി ദേവതാഹ്വാനത്തിനായി മണി കിലുക്കുവാൻ ആഹ്നികചന്ദ്രിക പറയുന്നതു്. ആ സമയത്തു താഴെകാണുന്ന ശ്ലോകമന്ത്രങ്ങൾകൂടി ഉപയോഗിക്കണം. ആഗമാൎത്ഥംതു ദേവാനാം ഗമനാൎത്ഥം തു രക്ഷസാം- കുൎവ്വെ ഘണ്ടാരവം തത്ര ദേവതാഹ്വാനസന്നിധൌ] പിന്നീടു തന്റെ ശരീരത്തിൽ താഴെപ്പറയുംപ്രകാരം പുരുഷസൂക്തന്യാസം ചെയ്യണം.

"സഹസ്രശീൎഷേതി ഷോഡശൎച്ചസ്യസൂക്തസ്യനാരായണഃ പുരുഷോനുഷ്ടുപ്- അന്ത്യാത്രിഷ്ടുപ്- ന്യാസെ പൂജായാംചവിനിയോഗഃ-

'ഓം സഹസ്രശീൎഷാ പുരുഷഃ സഹസ്രാക്ഷഃ സഹസ്രപാത്- സഭൂമിംവിശ്വതൊവൃത്വാ ത്യതിഷ്ഠദ്ദശാംഗുലം വാമകരായനമഃ-' എന്നു് ഇടത്തു കൈയിൽ ന്യസിക്ക- 'ഓം പുരുഷ ഏവേദം സൎവ്വംയദ്ഭൂതം യച്ചഭവ്യം- ഉതാമൃതത്വസ്യേശാനൊ യദന്നേനാതിരോഹതി- ദക്ഷിണകരായനമഃ- എന്നു വലത്തുകൈയിൽ- ഓം ഏതാവാനസ്യ മഹിമാƒതോജ്യായാംശ്ച പൂരുഷഃ- പാദോസ്യവിശ്വാഭൂതാനിത്രിപാദസ്യാമൃതം ദിവി- വാമപാദായനമഃ-" എന്നു് ഇടത്തുകാലടിയിൽ. 'ഓം ത്രിപാദൂൎദ്ധ്വഉദൈൽപുരുഷഃ പാദോസ്യേഹാ ഭവൽപുനഃ- തതൊവിഷ്വങ്വ്യക്രാമൽ സാശനാനശനെ അഭി- ദക്ഷിണപാദായനമഃ-" എന്നു വലത്തെ പാദത്തിന്മേൽ- "ഓം തസ്മാദ്വിരാളജായത വിരാജൊ അധിപൂരുഷഃ- സജാതൊ അത്യരിച്യതപശ്ചാദ്ഭൂമിമഥൊപുരഃ- വാമജാനവെനമഃ" എന്നിടത്തെ മുട്ടിൽ- "ഓം യൽപുരുഷേണഹവിഷാ ദേവായജ്ഞമതന്വത- വ

സന്തോഅസ്യാസീദാജ്യം ഗ്രീഷ്മഇദ്ധ്മഃശരദ്ധവിഃ- ദക്ഷിണജാനവെനമഃ” എന്നു വലത്തെ മുട്ടിൽ. ‘ഓം തം യജ്ഞം ബർഹിഷിപ്രൌക്ഷൻ പുരുഷംജാതമഗ്രതഃ, തേന ദേവാ അയജന്തസാദ്ധ്യാ ഋഷയശ്ചയെ= വാമകട്യൈനമഃ എന്നു ഇടത്തെ അരക്കെട്ടിൽ- ‘ഓം തസ്മാദ്യജ്ഞാൽസർവ്വഹുതഃസംഭൃതം പൃഷദാജ്യം- പശൂന്താംശ്ചക്രെവായവ്യാനാരണ്യാൻ ഗ്രാമ്യാശ്ചയെ= ദക്ഷിണകട്യൈനമഃ, എന്നു വലത്തെ അരക്കെട്ടിൽ- ‘ഓം തസ്മാദ്യജ്ഞാൽ സർവ്വഹുതഋചഃ സാമാനിജജ്ഞിരെ- ഛന്ദാംസിജജ്ഞിരെ തസ്മാദ്യജുസ്തസ്മാദജായത= നാഭ്യൈനമഃ, എന്നു നാഭിയി(പൊക്കിളി)ൽ- ‘ഓം തസ്മാദശ്വാ അജായന്തയെ കെ ചോഭയാദതഃ- ഗാവൊഹജജ്ഞിരെ തസ്മാത്തസ്മാജ്ജാതാ അജാവയഃ ഹൃദയായനമഃ’ എന്നു ഹൃദയത്തിൽ- ‘ഓം യൽപുരുഷം വ്യദധു കതിധാവ്യകല്പയൻ- മുഖംകിമസ്യകൌബാഹൂകാ ഉരൂപാദാഉച്യേതെ= കംഠായനമഃ, എന്നു കണ്ഠത്തിൽ ‘ഓം ബ്രാഹ്മണോസ്യമുഖമാസീദ്ബാഹൂരാജന്യം കൃതഃ-ഊരൂതദസ്യയദ്വൈശ്യഃ പദ്ഭ്യാംശൂദ്രോ അജായത= വാമഭുജായനമഃ-. എന്നു ഇടത്തെകൈത്തണ്ടിൽ- ‘ഓം ചന്ദ്രമാമനസൊജാതശ്ചക്ഷോഃ- സൂര്യോ അജായത- മുഖാദിന്ദ്രശ്ചാഗ്നിശ്ച പ്രാണാദ്വായുരജായത= ദക്ഷിണഭുജായനമഃ” എന്നു വലത്തെ ഭുജത്തിന്മേൽ (കൈത്തണ്ടിൽ) ‘ഓം നാഭ്യാ ആസീദന്തരിക്ഷം ശീർഷ്ണോ ദ്യൌഃസമവർത്തത- പദ്ഭ്യാം ഭൂമിർദ്ദിശഃശ്രോത്രാത്തഥാലോകാം അകല്പയൽ= മുഖായനമഃ; എന്നു മുഖത്തു- ‘ഓം സപ്താസ്യാസൻപരിധയസ്ത്രിഃ സപ്തസമിധഃ കൃതാഃ- ദേവാ യദ്യജ്ഞം തന്വാനാ അബദ്ധ്നൻപുരുഷം പശും- നേത്രാഭ്യാംനമഃ- എന്നു കണ്ണുകളിൽ- ‘ഓം യജ്ഞേനയജ്ഞമയജന്തദേവാസ്താനി ധർമ്മാണിപ്രഥമാന്യാസൻ- തെഹനാകംമഹിമാനഃ സചന്ത യത്രപൂർവ്വെ സാദ്ധ്യാഃ സന്തിദേവാഃ- മൂർദ്ധ്നെനമഃ-, എന്നു ശിരസ്സിൽ.

[“കരപജ്ജാനുകടിഷു നാഭിഹൃൽകണ്ഠബാഹുഷു-
മുഖാക്ഷിമസ്തകെചൈവ വാമാദിഷുതുപൌരുഷെ”-

എന്നു പുരുഷസൂക്തന്യാസത്തെക്കുറിക്കുന്ന പ്രമാണവുമുണ്ടു്.] പിന്നിട്ടു പഞ്ചാംഗന്യാസം കഴിക്കുക. അതയതിന്റെ മേല്പടി പുരുഷസൂക്തമന്ത്രങ്ങളിൽ, ‘ഓം ബ്രാഹ്മണോസ്യമുഖമാസീദ്’ (എന്നാദിയായ ഋക്കചൊല്ലി)——

ഹൃദയായനമഃ- എന്നു ഹൃദയത്തിലും, 'ഓം ചന്ദ്രമാമന സൊജാത———, ശിരസെ സ്വാഹാ-' എന്നു ശിരസ്സിലും: 'ഓം നാഭ്യാ ആസിദന്തരിക്ഷം———, ശിഖായൈ വഷട്-, എന്നു ശിഖാ (ചുഴി) സ്ഥാനത്തും 'ഓം സപ്താസ്യാസൻ———, കവചായഹൂം-, എന്നു കവചത്തിന്റെ ഭാവത്തിലും ന്യസിക്ക. 'ഓം യജ്ഞെനയജ്ഞമയജന്ത ദേവാസ്താനി———, അസ്ത്രായഫട്-, എന്നു ദിഗ്ബന്ധം- ഇതുപോലെതന്നെയാണു ദേവകളും ന്യാസാദിക്രമം.

"കലശസ്യമുഖെവിഷ്ണുഃ കണ്ഠെരുദ്രഃസമാശ്രിതഃ.
മൂലെതത്രസ്ഥിതൊബ്രഹ്മാമദ്ധ്യെമാതൃഗണാഃസ്മൃതാഃ=
കുക്ഷൌതുസാഗരാഃ സർവ്വെസപ്തദ്വീപാവസുന്ധരാ-
ഋഗ്വേദോഥയജുർവ്വേദഃസാമവേദോഹ്യഥർവണഃ=
അംഗൈശ്ചസഹിതാഃസർവ്വെകലശംതുസമാശ്രിതാഃ-
അത്രഗായത്രീസാവിത്രീശാന്തിഃ പുഷ്ടികരീതഥാ-
ആയാന്തുദേവപൂജാർത്ഥം ദുരിതക്ഷയകാരകാഃ=
ഗംഗെച യമുനെചൈവ ഗോദാവരി സരസ്വതി-
നർമ്മദെ സിന്ധുകാവേരി ജലേസ്മിൻസന്നിധിംകുരു-

എന്നു ചൊല്ലി "കലശത്തിൽ ഗംഗാദിതീർത്ഥങ്ങളെ ആവാഹിക്കുന്നു" എന്നു സങ്കല്പിക്കണം. 'കലശദേവതാഭ്യോനമഃ- എന്നു ചൊല്ലി സർവ്വോപചാരാർത്ഥം ചന്ദനവുമരിയും പൂവും (ഗന്ധപുഷ്പാക്ഷതം) സമർപ്പിക്കുന്നു എന്നു കല്പിച്ചു "ധേനുമുദ്ര" കാട്ടണം. (മുദ്രാവിധി നോക്കുക) പിന്നെ ശംഖു കഴുകി പ്രണവം കൊണ്ടു് അതിൽ ജലം നിറച്ചു് 'ഓം ശംഖാദൌചന്ദ്രദൈവത്യം കുക്ഷൌവരുണദേവതാ-

പൃഷ്ഠെപ്രജാപതിംവിദ്യാദഗ്രെഗംഗാസരസ്വതീ=
ത്രൈലോക്യയാനിതീർത്ഥാനി വാസുദേവസ്യചാജ്ഞയാ-
ശംഖെതിഷ്ഠന്തിവിപ്രേന്ദ്ര തസ്മാച്ഛംഖംപ്രപൂജയേൽ=
ത്വംപുരാസാഗരോല്പന്നോ വിഷ്ണുനാവിധൃതഃകരെ-
നമിതഃസർവ്വദേവൈശ്ച പാഞ്ചജന്യനമോസ്തുതെ=
ഓംപാഞ്ചജന്യായവിദ്മഹെപാവമാനായധീമഹി-
തന്നഃശംഖഃപ്രചോദയാൽ=ശംഖദേവതാഭ്യോനമഃ-

ചന്ദനം പുഷ്പം സമർപ്പയാമി, എന്നു ചൊല്ലി ശംഖമുദ്ര കാണിക്കണം.

"ആഗമാൎത്ഥംതുദേവാനാംഗമനാൎത്ഥംതുരക്ഷസാം-
കുൎവ്വേഘണ്ടാരവംതത്രദേവതാഹ്വാനലക്ഷണം=
ഘണ്ടായൈനമഃ ഗന്ധാക്ഷതപുഷ്പം സമൎപ്പയാമി"
എന്നു മണി പൂജിക്കണം. "ഓം ദിവെദിവെസദശീരന്ധ്ര
മദ്ധ്യം കൃഷ്ണാഗരുസേധദപസദ്മനോജാഃ-
അഹംഭാസാവൃഷഭൊവസ്സയംതൊ—
ദപ്രജേവൎത്തിനംശംബരംച=ദീപദേവതാഭ്യോനമഃ-ഗ
ന്ധാക്ഷതപുഷ്പം സമൎപ്പയാമി, എന്നുവിളക്കു പൂജിക്കണം.
അപവിത്രഃപവിത്രോവാസൎവ്വാവസ്ഥാംഗതോപിവാ
യഃസ്മരേൽപുണ്ഡരീകാക്ഷംസബാഹ്യാഭ്യന്തരംശുചിഃ"-
എന്നു ശംഖോദകംകൊണ്ടു തന്നെയും പൂജോപഹാരങ്ങ
ളെയും പ്രോക്ഷിക്കണം. പിന്നീടു കയ്യിൽ പുഷ്പമെടുത്തു
കൊണ്ടു അതാതു മൂൎത്തികളുടെ ധ്യാനം (താഴെപ്പറയുന്നതു)
ചൊല്ലി ആവാഹിക്കണം.

"ശാന്താകാരംഭുജഗശയനം പത്മനാഭംസുരേശം
വിശ്വാധാരംഗഗനസദൃശംമേഘവൎണ്ണംശുഭാംഗം-
ലക്ഷ്മീകാന്തംകമലനയനംയോഗിഭിൎദ്ധ്യാനഗമ്യം
വന്ദെവിഷ്ണുംഭവഭയഹരംസൎവ്വലോകൈകനാഥം.,
ഇതു് വിഷ്ണുവിന്റെ ധ്യാനം.

ധ്യായേന്നിത്യംമഹേശംരജതഗിരിനിഭംചാരുചന്ദ്രാവ-
(തംസം
രത്നാകല്പോജ്ജ്വലാംഗംപരശുമൃഗവരാഭീതിഹസ്തംപ്രസ-
(ന്നം
പത്മാസീനംസമന്താൽസ്തുതമമരഗണൈൎവ്യാഘ്രകൃത്തിം
(വസാനം
വിശ്വാദ്യംവിശ്വവന്ദ്യംനിഖിലഭയഹരംപഞ്ചവക്ത്രംത്രി-
(നേത്രം.
ഇതു് ശിവന്റെ ധ്യാനം.

ഗജവദനമചിന്ത്യംതീക്ഷ്ണദംഷ്ട്രംത്രിനേത്രം
ബൃഹദുദരമശേഷംഭൂതിരാജംപുരാണം-
അമരവരസുപൂജ്യംരക്തവൎണ്ണംസുരേശം
പശുപതിസുതമീശം വിഘ്നരാജംനമാമി. ൩
ഇതു ഗണപതിയുടേതു്.

സശംഖചക്രംരവിമണ്ഡലെസ്ഥിതം
കുശേശയാക്രാന്തമനന്തമച്യുതം-
ഭജാമിബുദ്ധ്യാതപനീയമൂൎത്തിം

സുരോത്തമംചിത്രവിഭൂഷണോജ്ജ്വലം- ൪
ഇതു് സൂൎയ്യന്റേതു്.

“വിദ്യുദ്ദാമസമപ്രഭാംമൃഗപതിസ്കന്ധസ്ഥിതാംഭീഷണാം
കന്യാഭിഃകരവാളഖേടവിലസദ്ധസ്താഭിരാസേവിതാം
ഹസ്തൈശ്ചക്രദരാളിഖേടവിശിഖാംശ്ചാപംഗുണംതൎജ്ജ-
(നീം
ബിഭ്രാണാമനലാത്മികാംശശിധരാംദുൎഗ്ഗാംത്രിനേത്രാംഭജെ.
എന്ന ദേവിയുടെ ധ്യാനം.

“ധ്യായാമി” എന്ന സംകല്പിച്ച് ‘ഓംസഹസ്രശീ
ൎഷാപുരുഷഃ—(എന്ന തുടങ്ങിയ സൂക്തം) ‘ആഗച്ഛദേവദേ
വേശതേജോരാശെജഗല്പതെ- ക്രിയമാണാംമയാപൂജാംഗൃ
ഹാണസുരസത്തമ—(എന്നമന്ത്രവും) ചൊല്ലി ‘ശ്രീഅമുക
ദേവതാഭ്യോ (അല്ലങ്കിൽ—ദേവതായൈ) നമഃ’ എന്നാ
വാഹനമുദ്രയോടുക്രുടി ചൈതന്യകലയെ സുഷുമ്നവഴിമൂ
ക്ക് ലൂടെ വരുത്തി എട്ടത്തപുഷ്പാഞ്ജലിസമൎപ്പിക്കണം.

**(ശാലഗ്രാമംച്ചനെ, നൈവആവാഹനവിസൎജ്ജനെ, എന്ന പ്രമാണ മുള്ളതിനാൽ സാളഗ്രാമപൂജ്ജു് ആവാഹിക്കലും ഉദ്വാസിക്കലുംവേണ്ട. അ പ്പോൾ മന്ത്രാവസാനത്തിങ്കൽ ശ്രീവിഷ്ണവെ-ശ്രീനൃസിംഹായ, എന്ന (വേ ണ്ടതുചേൎത്തു) സൎവോപചാരാൎത്ഥം പുഷ്പമൎപ്പിക്ക)**

പിന്നീട് ആവാഹിതദേവനെസംസ്ഥാപനമുദ്രകൊ
ണ്ടു സ്ഥാപിക്ക ‘ഓംപുരുഷഏവേദംസൎവ്വം—,‘നാനാരത്ന
സമായുക്തം കാൎത്തസ്വരവിഭൂഷിതം, ആസനംദേവദേ
വേശപ്രീത്യൎത്ഥം പ്രതിഗൃഹ്യതാം, ശ്രീ അമുകദേവതാ
യൈ—ആസനാൎത്ഥതുളസീപത്രം—;എന്ന് ആസനം.

‘ഓംഏതാവാനസ്യമഹിമാ—; ‘പാദ്യംഗൃഹാണദേ
വേശസൎവ്വക്ഷേമസമൎത്ഥഭൊ- ഭക്ത്യാസമൎപ്പിതംദേവലോ
കനാഥനമോസ്തുതെ, ശ്രീ അമുകദേവതായൈനമഃ പാദ്യം
—; എന്ന പാദ്യം. ‘ഓം ത്രിപാദൂൎദ്ധ്വഉദൈൽപുരു
ഷഃ—; ‘നമസ്തേദേവദേവേശനമസ്തേധരണിധര. നമസ്തേ
ജഗദാധാരഅൎഘ്യം നഃ പ്രതിഗൃഹ്യതാം; ശ്രീഅമുകദേവ
തായൈ—അൎഘ്യം സമൎപ്പയാമി. എന്ന് അൎഘ്യം.
‘ഓം തസ്മാദ്വിരാളജായത—; ‘കൎപ്പൂരവാസിതം തോയം മ
ന്ദാകിന്യാഃ സമാഹൃതം. ആചമ്യതാം ജഗന്നാഥമയാദ
ത്തംഹിഭക്തിതഃ. ശ്രീ അമുകദേവ—ആചമനീയം—, എ
ന്നാചമനീയം (സമൎപ്പിക്ക) ‘ഓം യൽപുരുഷേണഹവി

ഷാ—; 'ഗംഗാസരസ്വതീ രേവാപയോഷ്ണീ നൎമ്മദാജ ലൈഃ സ്നാപിതോസിമയാ ദേവതഥാശാന്തിം 'കരുഷ്വ മെ, ശ്രീഅമുകദേവ സ്നാനിയം—, എന്നു സ്നാനം പിന്നീടാചമനത്തിനുജലം- പിന്നീട് 'തംയജ്ഞംബൎഹി ഷി—, ശ്രീ അമുകദേവ—വസ്ത്രം സമൎപ്പിയാമി; എന്നു വ സ്ത്രം- പിന്നെ ആചമനീയജലം 'ഓംതസ്മാദ്യജ്ഞാൽ—; അമുകദേവതായൈ—, യജ്ഞോപവിതം; എന്നുപൂണനൂ ൽ. 'ഓം തസ്മാദ്യജ്ഞാൽ സൎവ്വഹുതഋചഃ—, അമുക—,ഗ ന്ധം സമൎപ്പയാമി; എന്നു ചന്ദനം.

ഓംതസ്മാദശ്വാ—; അമുകദേവതായൈ—; പുഷ്പാ ണി സമൎപ്പയാമി; എന്നു പുഷ്പം. ഓംയൽപുരുഷം—;അ മുക—ദേവ—, ധൂപംസമ—, എന്നു ധൂപം. പിന്നീട്ടശം ഖതീൎത്ഥം നിലത്തു വീഴ്ത്തിധൂപമുദ്രകാണിച്ചുകൈകഴുക ണം. ഓംബ്രാഹ്മണോസ്യ—, അമുകദേവ—, ദീപം സമ ൎപ്പയാമി, എന്നുദീപം.

[സ്നാനന്ധൂപെചദീപെച ഘണ്ടാമേൎനാദമാചരേൽ, എന്നപ്രമാണത്താൽ സ്നാനം ധൂപം ദീപം എന്നീഘട്ടങ്ങളിൽമണികിലുക്കണം.] നിവേദ്യത്തിൽ പുഷ്പംകാട്ടി ഇടത്തേപ്പെരുവിരൽ കൊണ്ടു പാത്രം തൊട്ട്, കൈകഴുകിനിവേദ്യത്തിൽ തീൎത്ഥം തളിയ്ക്കുക.

'ഓം ചന്ദ്രമാമനസൊ—, അമുകദേവതായൈനമഃ- നൈവേദ്യം സമൎപ്പയാമി- എന്നു നൈവേദ്യം പിന്നെആ ചമനിയാൎത്ഥംജലം. 'ഓം അമൃതോപസ്തരണമസി, എ ന്നു പിന്നെയും ജലം. "ഓം പ്രാണായസ്വാഹാ ഓം അപാ നായസ്വാഹാ ഓം വ്യാനായ സ്വാഹാ 'ഓം ഉദാനായ സ്വാഹാ ഓം സമാനായസ്വാഹാ എന്നു പ്രാണാദിമന്ത്രക കളോടു കൂടി അഞ്ചുപ്രാണാഹൂതികൾ ഓം ബ്രഹ്മണെ സ്വാഹാ എന്നു നിവേദനം- 'നൈവേദ്യമദ്ധ്യെ പ്രാശനാ ൎത്ഥം പാനീയം സമൎപ്പയാമി, എന്നു വീണ്ടുംജലം'ഓം പ്രാ ണായസ്വാഹാ ഉത്തരാപോശനം സമൎപ്പയാമി എന്നു പി ന്നെയം ജലം-ഹസ്തപ്രക്ഷാളനം സമൎപ്പയാമി-മുഖപ്രക്ഷാ ളനം സമൎപ്പയാമി വീണ്ടും ജലം-'കരോദ്വൎത്തനാൎത്ഥം ച ന്ദനം സമൎപ്പയാമി; എന്നു ചന്ദനം. ഓംമുഖവാസാൎത്ഥം താംബൂ ലം സമൎപ്പയാമി എന്നുപാക്കും താംബൂലവും നിവേദിക്കു] ഓം നാഭ്യാ ആസീദന്തരിക്ഷം, എന്നു നമസ്കാരം-'ഓം സപ്താസ്യാസ ൻ—, എന്നു പ്രദക്ഷിണം:കാംയജ്ഞേനയജ്ഞമയജന്ത.... എന്ന് ഉദ്വാസിക്കയൊ പുഷ്പാഞ്ജലി വിസൎജ്ജിക്കയൊ(പ്ര

തിമയുടെതരം പോലെ) വേണ്ടതുചെയ്തുകൊൾക. 'അനേനയഥാജ്ഞാനേ.നകൃതപൂൎവ്വാരാധനേന അമുക (ഇന്ന) ദേവതാ പ്രീയതാം നമമ തൽസൽ ബ്രഹ്മാൎപ്പണമസ്തു., എന്ന പുഷ്പാക്ഷതമിട്ടു പീഠം തൊട്ടു മൂലം ചൊല്ലി ഉദസ്പിച്ചു കൊള്ളുക ശുഭം.

[[ഇപ്രകാരം അതാതു മൂൎത്തികളുടെമൂലമന്ത്രം കൊണ്ടും ചുരുക്കത്തിലായാൽ നാമമന്ത്രങ്ങൾ ചതുൎത്ഥ്യന്തമായി ഉച്ചരിച്ചും പൂജിക്കാം. പുരുഷസൂക്താദികൂട്ടാതെ കഴിക്കുന്നതു സാധാരണയാണ്. ഇതെല്ലാം 'ദക്ഷിണെ, എന്നമട്ടിൽ വികലങ്ങൾതന്നെ. തനിക്കുവേണ്ടിയും കൂലിയ്ക്കായും പൂജിക്കുന്നതിൽ ഫലഭേദവും ഇതു മൂലം കാണും. ക്ഷേത്രസ്ഥദേവകളും കൎമ്മഠൻെറ പൂജാകാൎയ്യത്തിലും ഇങ്ങിനെയാണെങ്കിലും ശുദ്ധഭക്തിയുക്തന്മാർ ആത്മാൎത്ഥമായിപൂജിക്കുന്നതിൽ നിരന്തരപരിപൂൎണ്ണതയുണ്ടെന്നതു് വ്യത്യസ്തമാണ്. ഇതിനു കാരണം, മഹാത്മാക്കളുടെ ഹൃദയത്തിൽ പ്രപഞ്ചാന്മകൾ ശുദ്ധമൂലങ്ങളായിരിക്കയില്ലെന്നുള്ളതാകുന്നു. ("ആവാഹനാദ്യുപചാരേഷു പ്രത്യേകം പുഷ്പപാദസീ ദത്വാ സംക്ഷാല്യ ചകരാവു പചാരാന്തരം ചരേത്"എന്ന പ്രമാണമുള്ളതിനാൽ ആവാഹനമുതലായ ഓരോ ഉപചാരത്തിനും ഇടയ്ക്കിടയ്ക്കു പൂവും നീരും കൊടുത്തു പ്രത്യേകം പ്രത്യേകം കൈകഴുകണമെന്നുപക്ഷമുണ്ട്.) 'യൽപുരുഷേണ, എന്നുള്ള സ്നാനവിധികഴിഞ്ഞിട്ട്, ഉണ്ടെങ്കിൽ ദുഗ്ദ്ധം ദധിഘൃതം മധു(തേൻ) ശക്കര (പഞ്ചസാര) എന്നി പഞ്ചാമൃതം കൊണ്ടും അഭിഷേകം ചെയ്യാം. "ഓംആപ്യായസ്വസമേതുതെ, വിശ്വതഃസോമവൃഷ്ണ്യം ഭവാവാജസ്യസംഗഥേ. ദുഗ്ധംകാമദുഘോല്പന്നം ദേവാനാം പ്രീതികാരകം സ്നാനാൎത്ഥംതെമയാനീതം ഗൃഹാണഘടസംഭൃതം" സ്നാനാൎത്ഥെപയഃസ്നാനംസമൎപ്പയാമിഎന്നു പാലുകൊണ്ടും പിന്നീട്ടു ശുദ്ധജലം കൊണ്ടും അഭിഷേകം ചെയ്യണം.

"ഓംദധിക്രാവ്ണൊഅകാരിഷംജിഷ്ണോരശ്വസ്യവാജിനഃ
സുരഭിനൊമുഖാകരൽപ്രണആയുംഷിതാരിഷൽ
ചന്ദ്രമണ്ഡലസംകാശംസൎവ്വദേവപ്രിയംദധി-
സ്നാനാൎത്ഥംതെമയാദത്തംപ്രീത്യൎത്ഥംപ്രതിഗൃഹ്യതാം"

ദധിസ്നാനം സമൎപ്പയാമി-എന്നു തൈരുകൊണ്ടും വീണ്ടും ജലം കൊണ്ടും അഭിഷേകം. "ഓംഘൃതം മിമിക്ഷെ.

ഘൃതമസ്യയോനി, ഘൃതെശ്രിതൊ ഘൃതമ്വസ്യധാമ അനുഷ്വധമാവഹമാദയസ്വ സ്വാഹാകൃതം വൃഷഭവക്ഷിഹവ്യം. ആജ്യം സുരാണാമാഹാരമാജ്യം യജ്ഞെപ്രതിഷ്ഠിതം ആജ്യം പവിത്രം പരമംസ്നാനാൎത്ഥം പ്രതിഗൃഹ്യതാം" ഘൃതസ്നാനം സമൎപ്പയാമി· എന്നുനെയ്യഭിഷേകം കഴിച്ച ശുദ്ധജലം-"ഓം മധുവാതാഋതായതെ, മധുക്ഷരന്തി സിന്ധവഃ മാദ്ധ്വീൎന്നഃസന്ത്വോഷധീഃ-൧- മധുനക്തമുതൊഷസൊ, മധുമല്പാൎത്ഥിവംരജഃ മധുദ്യൌരസ്തുനഃപിതാ -൨- മധുമാന്നൊ വനസ്പതിൎമ്മധുമാം അസ്തുസൂൎയ്യഃ മാദ്ധ്വീൎഗ്ഗാവൊഭവന്തുനഃ-൩-സൎവ്വൌഷധിസമുല്പന്നം പീയൂഷസദൃശംമധു സ്നാനാൎത്ഥം തെപ്രയച്ഛാമി ഗൃഹാണപരമേശ്വര,-മധുസ്നാനം സമൎപ്പയാമി-എന്നു തേൻകൊണ്ടും പിന്നീട്ട ജലംകൊണ്ടും അഭിഷേകം-'ഓം സ്വാദുഃപവസ്വദിവ്യായജന്മനെ. സ്വാദുരിന്ദ്രായ സുഹവീതുനാമ്നെ- സ്വാദുൎമ്മിത്രായവരുണായവായവെ, ബൃഹസ്പതയെ മധുമാം അദാഭ്യഃ-ശൎക്കരാം ഇക്ഷുസംഭൂതം ശുഭ്രാംമലനിവാരിണീം തുഭ്യം തുഭ്യംദദാമിസ്നാനാൎത്ഥം സ്വാദുസ്വാദുതരാമഹം"-ശൎക്കരാസ്നാനം സമൎപ്പയാമി എന്നു പഞ്ചസാരകൊണ്ടും വീണ്ടും ശുദ്ധജലംകൊണ്ടും അഭിഷേകം.

(വിഷ്ണുവിനു പുരുഷസൂക്തം കൊണ്ടും മഹാപുരുഷവിദ്യകൊണ്ടും, ശിവനു ത്ര്യംബകം കൊണ്ടും കദ്രുദ്രായപ്രചേതസെ" എന്ന രുദ്രസൂക്തം കൊണ്ടും ദേവിക്കു ശ്രീസൂക്തംകൊണ്ടും അഭിഷേകം പ്രധാനമാകുന്നു. ശ്രീസൂക്തം ഒടുവിൽ മന്ത്രകോശത്തിൽ കാൺക. പഞ്ചദേവതകൾക്കും അതാതിന്റെ അഥൎവ്വശീൎഷവും ഉപയോഗപ്പെടുത്താം.)

ത്ര്യംബകം—:ത്ര്യംബകമിത്യസ്യ മൈത്രാവരുണിൎവ്വസിഷ്ഠോമൃത്യും ജയൊരുദ്രോനുഷ്ടുപ്- അഭിഷേകെ (അല്ലെങ്കിൽ ജപെ) വിനിയോഗഃ- ഓം ത്ര്യംബകം യജാമഹെസുഗന്ധിം പുഷ്ടിവൎദ്ധനം- ഉൎവ്വാരുകമിവബന്ധനാൻമൃത്യോൎമുക്ഷീയമാമൃതാൽ- )അൎത്ഥം- ബഹുവിസ്താരവിസ്താരിതപുണ്യകീൎത്തിയായി ഉപാസകന്നു് അണിമാദിബഹുവിധശക്തിവൎദ്ധിപ്പിക്കുന്നവനായിരിക്കുന്ന ത്ര്യംബകനെ(ബ്രഹ്മവിഷ്ണുരുദ്രമൂൎത്തികളുടെ പിതാവിനെ) ഞങ്ങൾ യജിക്കുന്നു. ആകയാൽ കൎക്കടീലതാഫലം അതിന്റെ ഞെട്ടപ്പിൽ നിന്നു

വീടും പോലെ സായുജ്യമോക്ഷപ്രാപ്തിയോളം മൃത്യുവിൽ (സംസാരത്തിൽ) നിന്നു മോചിപ്പിക്കണെ!)

രുദ്രസൂക്തം—: 'കദ്രുദ്രായേതിനവച്ചസ്യ ഘോരഃ കണ്വഃ, രുദ്രോ. ഗായത്രീ- (അഭിഷേകെവിനിയോഗഃ)- ഓം കദ്രുദ്രായപ്രചേതസെമീഢ്ഷ്ടമായതവ്യസെ- വോചേമ ശംതമംഹൃദെ= ൧= യഥാ നൊ അദിതിഃ കരല്പശെവന്നൃഭ്യോയഥാഗവെ- യഥാ തോകായരുദ്രിയം=൨ = യഥാനൊ മിത്രോവരുണൊയഥാരുദ്രശ്ചകേതതി-യഥാവിശ്വെ സജോഷസഃ= ൩= ഗാഥപതിം മേധപതിംരുദ്രംജലാഷഭേഷജം- തച്ഛംയൊഃസുമ്നമീമഹെ=൪=യഃ ശുക്ര ഇവസൂര്യോഹിരണ്യമിവരോചതെ-ശ്രേഷ്ഠ ദേവാനാം വസു= ൫= ശംനഃ കരത്യർവ്വതെസുഗം മേഷായമെഷ്യെ-നൃഭ്യോനാരിഭ്യോഗവെ= ൬=അസ്മെസോമശ്രിയമധിനിധെഹിശതസ്യനൃണാം- മഹിശ്രവസ്തുവിനൃമ്ണം=൭= മാനഃ സോമപരിബാധൊ മാരാതയൊജുഹുരന്തഃ-ആനഇന്ദ്രൊവാജെഭജ=൮= യാസ്തെപ്രജാഅമൃതസ്യപരസ്മിൻ ധാമന്നൃതസ്യ- മൂർദ്ധാനാഭാസോമവേന ആഭൂഷന്തീസോമവേദഃ"=൯=ശുഭം —

'ഇമാരുദ്രായതവസെകപർദ്ദിനെ'എന്നു തുടങ്ങിയഏകാദശരുദ്രവും പ്രധാനം തന്നെ. ഇതും അഥർവ്വശീർഷങ്ങളും വിസ്തരഭയത്താൽ ഉദ്ധരിക്കുന്നില്ല. രുദ്രാദ്ധ്യായം ഉപനിഷത്സംഗ്രഹം അഥവാ ബ്രഹ്മകർമ്മസമുച്ചയം, ഇവയിൽ കാൺക)

പൂജാരംഭത്തിൽ ഭൂതശുദ്ധി മാതൃകാ (ലിപി) ന്യാസം ഇവയും വിശേഷമാണ്. ഗ്രന്ഥഗൌരവം ഭയന്നു വളരെ ച്ചുരുങ്ങിയരീതിമാത്രം ഉദ്ധരിച്ചു കൊള്ളുന്നു:—ഗായത്രി കൊണ്ടു പ്രാണായാമം ചെയ്തു ഹും എന്ന ബീജം കൊണ്ടു കുണ്ഡലിനിശക്തിയെ നാഭീ സമീപത്തിൽ നിന്നും എഴുന്നേല്പിച്ചു ദീപപ്രഭപോലെ ഹൃദയപത്മത്തിൽ വിളങ്ങുന്ന ജീവനെ 'ഓംഹംസഃ, എന്നു ബ്രഹ്മത്തിങ്കലാക്കിവാമകുക്ഷിസ്ഥനായ പാപപുരുഷനെ ധ്യാനിച്ച് യം എന്ന വായുബീജം ജപിച്ചു വായുവിനെ വലത്തേമൂക്കിൽ കൂടിപ്പൂരിച്ചു പാപപുരുഷനെ ശോഷിപ്പിച്ചു 'രം, എന്ന അഗ്നിബീജം ഉച്ചരിച്ചുനാഭിമണ്ഡലവിനാഗ്നിക (പൂരകത്തെ അപേക്ഷിച്ചു) കുംഭകം ചെയ്തു ദഹിപ്പിച്ചു വീണ്ടും "യം" ബീജം ജപിച്ച് കുംഭകത്തിൽ പകുതിസമയം കൊണ്ടു ഇഡയിൽ കൂടി തദ്ഭസ്മത്തെ രേചിപ്പിച്ചതായിഭാവി)ക്കണം-

പുറത്താക്കണമെന്നത്ഥം-പിന്നിട്ടു സുഷുമ്നാമദ്ധ്യസ്ഥനായുള്ള ചന്ദ്രങ്കൽ നിന്നു വീഴുന്ന അമൃതിനാൽ ആപ്ലാവിതവിഗ്രഹനായി എന്നു നിനയ്ക്കുക. ഇങ്ങിനെ ഭൂതശുദ്ധിസംക്ഷേപം.

തൊഴുതുപിടിച്ചുകൊണ്ടു അഞ്ജലിയ്ക്കകത്തു (കൈയ്ക്കുള്ളിൽ) അം ആം ഇം ഈം ഉം ഊം ഋം ൠം ഌം ൡം ഏം ഐം ഓം ഔം അം അഃ കം ഖം ഗം ഘം ങം ചം ഛം ജം ഝം ഞം ടം ഠം ഡം ഢം ണം തം ഥം ദം ധം നം പം ഫം ബം ഭം മം യം രം ലം വം ശം ഷം സം ഹം ളം ക്ഷം എന്നു മാതൃകാബീജങ്ങളെ അനുസ്മരിച്ചു, കൈരണ്ടും കത്രികപ്പൂട്ടിട്ടു ആ മൂദ്ധാവിൽ മൂന്നുരുതടവുക ഇങ്ങിനെ സംക്ഷേപം (വിസ്തരിച്ചു് ആകരങ്ങളിൽ.)

പൂജയുടെ സാമാന്യസ്വരൂപം തന്ത്രസാരത്തിൽ ഇങ്ങിനെ പറയുന്നു:—

ആദാവൃഷ്യാദികന്യാസഃകരശുദ്ധിസ്തതഃപരം
അംഗുലിവ്യാപകന്യാസൌഹൃദാദിന്യാസഏവച-
താലത്രയംചദിഗ്ബന്ധഃപ്രാണായാമസ്തതഃപരം
ധ്യാനംപൂജാജപശ്ചൈവസവ്വതന്ത്രേഷ്വയംവിധിഃ

സാധാരണയിലുള്ളതും പ്രധാനമായതും മുമ്പു പറഞ്ഞഷോഡശോപചാരപൂജനമാണ്. ചുരുക്കിദശോപചാരമായിട്ടും പഞ്ചോപചാരമായിട്ടും കൂടി ആവാം അവയുടെ ക്രമം.

"പാദ്യമർഘ്യംതഥാചാമംമധുപക്കാചമസ്തഥാ-
ഗന്ധാദയോനൈവേദ്യാന്താഉപചാരാദശക്രമാൽ."

"ഗന്ധാദയോനൈവേദ്യാന്താഃപൂജാഃ പഞ്ചോപചാരികാം" ഇങ്ങിനെയാകുന്നു. ശ്രീമത്ത്രിപുരസുന്ദരിക്കചതുഃഷഷ്ടി (൬൪) ഉപചാരം പ്രധാനമാണ്. അവയുടെ രീതി; ൧ ആസനാരോപണം, ൨ സുഗന്ധിതൈലാഭ്യംഗം, ൩ മജ്ജനശാലാപ്രവേശനം, ൪ മജ്ജനരത്നപീഠോപവേശനം ൫ ദിവ്യസ്നാനീയം, ൬ ഉദ്വത്തനം (തേപ്പു) ൭ ഉഷ്ണോദകസ്നാനം, ൮ കനകകലശ[illegible] കലതീത്ഥാഭിഷേകം, ൯ ധൌതവസ്ത്രപരിമാജ്ജനം, ൧൦ അരുണ ദുകൂല (ചെത്തിപ്പട്ടു) പരിധാനം, ൧൧ അരുണദുകൂലോത്തരീയം, ൧൨ ആലേപനമണ്ഡപപ്രവേശനം, ൧൩ ആലേപപീഠോപവേശനം-൧൪ ചന്ദനാഗരുകുങ്കമകപ്പൂരകസ്തൂരീഗോരോ

ചന്ദനാദിവ്യഗന്ധസർവ്വാംഗാനുലേപനം, ൧൫ കേശഭാരസ്യ കാലാഗുരുധൂപം, മല്ലികാമാലതിജാതീചമ്പകാശോകകൽഹാരസർവ്വർത്തുകുസുമമാലാഭൂഷണം, ൧൬ ഭൂഷണമണ്ഡപപ്രവേശനം, ൧൭ ഭൂഷണമണിപീഠോപവേശനം, ൧൮ നവരത്നമകുടം, ൧൯ ചന്ദ്രശകലം, ൨൦ സീമന്തസിന്ദൂരം ൨൧ തിലകരത്നം, ൨൨ കാലാഞ്ജനം, ൨൩ കർണ്ണ (ഭൂഷണ) പാളീയുഗ്മം, ൨൪ നാസാഭരണം, ൨൫ അധരയാവകം ൨൬ ഗ്രഥനഭൂഷണം, ൨൭ കനകചിത്രപദകം, ൨൮ മഹാപദകം ൨൯ മുക്താവലി ൩൦ ഏകാവലി ൩൧ ദേവച്ഛന്ദകം ൩൨ കേയൂരയുഗചതുഷ്ടയം (ജോടി ൪) ൩൩ വലയാവലി ൩൪ ഊർമ്മികാവലി (മോതിരം) ൩൫ കാഞ്ചീദാമം ൩൬ കടിസൂത്രം ൩൭ ശോഭാഖ്യാഭരണം ൩൮ പാദകടകം ൩൯ രത്നനൂപുരം ൪൦ പാദാംഗുലീയകം ൪൧ ഏകകരെ പാശം ൪൨ അന്യകരെ അങ്കുശം ൪൩ ഇതരകരെ പുണ്ഡ്രേക്ഷുചാപം (കരിമ്പിൻവില്ല്) ൪൪ അപരകരെ പുഷ്പബാണം ൪൫ ശ്രീമന്മാണിക്യപാദുകാ ൬ സ്വസമാനവേഷവസ്ത്രാവരണദേവതാഭിഃ സഹ (തകളോടുകൂടി) സിംഹാസനാരോഹണം ൪൭ ശ്രീകാമേശ്വരപര്യങ്കോപവേശനം ൪൮ അമൃതാശനചഷകം ൪൯ ആചമനീയം ൫൦ കർപ്പൂരവടികാ ൫൧ ആനന്ദോല്ലാസവിലാസഹാസം ൫൨ മംഗലാരാത്രികം ൫൩ ശ്വേതച്ഛത്രം ൫൪ ചാമരയുഗളം ൫൫ ദർപ്പണം ൫൬ താലവൃന്തം ൫൭ ഗന്ധം ൫൮ പുഷ്പം ൫൯ ധൂപം ൬൦ ദീപം ൬൧ നൈവേദ്യം ൬൨ പുനരാചമനീയം ൬൩ താംബൂലം ൬൪ വന്ദനം.

ശുഭം.

---

## ൫. മുദ്രാവിധി

'മോദനാൽസർവ്വദേവാനാംദ്രാവണാൽപാപസന്തതേഃ
തസ്മാന്മുദ്രേതിസാഖ്യാതാസർവ്വകാമാർത്ഥസാധനീ.'

സർവ്വദേവന്മാരുടേയും പ്രസാദവും പാപരാശിയുടെ

ദ്ദൂരീകരണവും ഉണ്ടാകകൊണ്ടു സർവ്വാഭീഷ്ടദാത്രിയായ ഇതി ന്നു മുദ്രയെന്നു പറയുന്നു വെന്നു താല്പൎയ്യം.

'മുദ്രാവിമുക്തഹസ്തേനക്രിയതെ കർമ്മദൈവികം
യദിതന്നിഷ്ഫലംതസ്മാൽകർമ്മമുദ്രാന്വിതശ്ചരേൽ.'

എന്നുള്ള പ്രമാണബലത്താൽ മുദ്രകൂടാതെ അനു ഷ്ഠിക്കുന്ന ദൈവികകർമ്മം നിഷ്ഫലമാണെന്നും ആകയാൽ ആ വിധകർമ്മകലാപം മുദ്രകളോടുകൂടിത്തന്നെ ചെയ്യണ മെന്നും സിദ്ധിക്കുന്നു.

"ഹസ്തദ്വയെതപധൊവക്ത്രെസമ്മുഖെചപരസ്പരം
വാമാംഗുലിർ ക്ഷിണാനാമംഗുലീനാംചസംധിഷു:
സംവേശ്യമധ മാഭ്യാംതുതർജ്ജന്യാംചപ്രയോജയേൽ
കനിഷ്ഠെചൈ അനാമാഭ്യാംയുഞ്ജ്യാത്സാധേനമുദ്രികാ."

എന്നപ്രമാണപ്രകാരം കൈകൾകീഴ്മുഖമായിച്ചേൎത്തു പിടിച്ചുകൊണ്ട് നടുവിരൽ മറേറനടുവിരലിൻെറ മുകളിൽ കൂടി കോൺതിരിച്ചു ഇടത്തെച്ചൂണ്ടുവിരലിൻെറ അഗ്രഭാ ഗവുമായി ഘടിപ്പിച്ചു വലത്തുകൈയുടെ ചൂണ്ടാണി നടുവി രലിൻെറ പിന്നിൽക്കൂടി കോൺതിരിച്ചു ഇടത്തെനടുവിര ലിൻെറ അഗ്രംത്തോടു ഘടിപ്പിച്ചു പിന്നീടു അണിവിരലു കളും ചെറുവിരലുകളും ഇതുപോലെ തന്നെ സംഘടിപ്പി ച്ചു പിടിക്കുന്നതു ധേനുമുദ്ര (അമൃതമുദ്ര) ആകുന്നു.

മുഷ്ടീവിനിഗ്ഗതാംഗുഷ്ഠൌസംയുക്തൌഹൃദിവിന്യസേൽ
നിസ്തജ്ജനീതാങ്ങശൌതുശിരസ്യഥശിഖാതലെ,
നിരംഗുഷ്ഠകനിഷ്ഠൌതുനിരംഗുഷ്ഠപ്രദേശിനീ
മുഷ്ടിപൃഥക്കൃതൌ സ്കന്ധഹൃദന്തംവൎമ്മണിസ്മൃതൌ
തർജ്ജന്യാദിത്രയാംനേത്രം തലാസ്ഫോടോസ്ത്രമീരിതം"

തള്ളവിരൽതള്ളി ശേഷമുള്ളവചുരുട്ടിപ്പിടിച്ചു ഹസ്ത ത്തെ ഹൃദയത്തിൽ ചേൎത്തുവയ്ക്കുന്നതു്. 'ഹൃദയായനമഃ' എന്നുകാണിക്കേണ്ട ഹൃദയമുദ്രയും ചൂണ്ടുവിരലൊഴിച്ചു മ റെറല്ലാംചേൎത്തു ശിരസ്സിൽതൊടുന്നതു (ഷഡംഗന്യാസ ത്തിൽ) 'ശിരസെസ്വാഹാ' എന്ന രണ്ടാമത്തേമുദ്രയും (ശിരമുദ്രയും) തള്ളവിരലും അണിവിരലുംഒഴിച്ചു ശേഷം കൊണ്ടു ചുഴിസ്ഥാനത്തു തലയിൽ പുറകോട്ടു കാണിക്കുന്ന തു ശിഖയുടെ മുദ്രയും തള്ളവിരലും ചൂണ്ടാണിയുംവിട്ടുള്ള വിരലുകൾ മടക്കി കൈകെട്ടുന്ന സമ്പ്രദായത്തിലാക്കി അ ന്യോന്യം കൈമുട്ടുകളുടെ മുകളിൽ സ്ഥാപിക്കുന്നതു കവ

ചമുദ്രയും മൂണ്ടുവിരലും നടുവിരലും അണിവിരലുംക്കൂട്ടി നേത്രങ്ങളിൽ ചേർക്കുന്നതു "നേത്രത്രയായനമഃ" എന്നു(നേത്ര) മുദ്രയും അണിവിരലുംക്കൂടി തള്ളിയായാൽ ചിനേത്രമുദ്രയും ൨കൈകൾ രണ്ടിൻേറയും തള്ളുവിരലുകളും നടുവിരലുകളുംചേർത്തു നൊടിക്കുന്നരീതിയിൽ കാട്ടുന്നതു് അസ്ത്രമുദ്രയുമാകുന്നു.

[അംഗുഷ്ഠവും തർജ്ജനിയുംചേർത്തു (നുള്ളിപ്പിടിക്കുംപോലെ) കീഴ്പോട്ടു (ശിരസ്സിൽ) കാണിക്കുന്നതു ശിരോമുദ്രയെന്നും കൈമുട്ടുകളിന്മേൽ എല്ലാവിരലും വിടർത്തി അന്യോന്യം ചേർക്കുന്നതു കവചമുദ്രയെന്നും പക്ഷാന്തരമുണ്ടു്]

"ഹസ്താഭ്യാമഞ്ജലിംബദ്ധ്വാ f നാമികാമൂലപർവ്വണോഃ-
അംഗുഷ്ഠൌനിക്ഷിപേത്സേയംമുദ്രാത്വാവാഹനീസ്മൃതാ

കൈകൾചേർത്തു വിടർത്തിപ്പിടിച്ചു തന്തവിരലുകൾ അകത്തേക്കുമടക്കിഅണിവിരലിൻെറ മൂട്ടിൽ സംഘടിപ്പിച്ചു പിടിക്കുന്നതു് ആവാഹനമുദ്രയാകുന്നു.

'അധോമുഖീത്വിയംചേൽസ്യാൽസ്ഥാപനീമുദ്രികാമതാ,

ആവാഹനമുദ്രതന്നെ കൈകമഴ്ത്തി കീഴ്പ്പോട്ടു കാട്ടുമ്പോൾ സ്ഥാപനി എന്ന മുദ്രയാകുന്നു. (സംസ്ഥാപനിയെന്നുമുണ്ടു്.)

'ഉച്ഛ്റിതാംഗുഷ്ഠമുഷ്ട്യോസ്തുസംയോഗാൽസന്നിധാപനീ.

പെരുവിരലുകൾ മേല്പട്ടുനീട്ടി മററുള്ളവ ചുരുട്ടി കരങ്ങൾ രണ്ടും സമ്മുഖം (മുഖത്തോടുമുഖം)ആയിച്ചേർത്തു പിടിക്കുന്നതു സന്നിധാപനിമുദ്ര

'അന്തഃപ്രവേശിതാംഗുഷ്ഠൌസൈവസംരോധിനീമതാ,

ഈ രീതിയിൽ തന്തവിരലുകൾ അകത്തേക്കുമടക്കി കാണിക്കുമ്പോൾ അതു സംരോധിനിമുദ്ര.

'സവ്യഹസ്തധൃതാമുഷ്ടിർദീർഘാധോമുഖതർജ്ജനി
അവഗുണ്ഠനമുദ്രേയമഭിതോഭ്രാമിതാമതാ'

കീഴഗ്രമായി വലത്തെ മൂണ്ടാണിനീട്ടി, ചുരുട്ടിയ ഇടംകൈകൊണ്ടുപിടിച്ചു ചുററിക്കുന്നതു് അവഗുണ്ഠനമുദ്രയാകുന്നു. 'അവഗുണ്ഠിതോഭവ' എന്നിടത്തുപയോഗിക്കണം.

'അധോമുഖീധേനുമുദ്രാദേവസ്യോപരിചാലിതാ
അമൃതീകരണീപ്രോക്താപരമാനന്ദദായിനീ.'

എന്നതിനാൽ ധേനുമുദ്ര അധോമുഖമായി (കരാഗ്രം കീഴായി) ദേവൻെറമേൽ (മുകളിൽ) കാണിക്കുന്നതു് അമൃതീകരണവും പരമാനന്ദകരവും ആണെന്നു കിട്ടുന്നു.

അധോമുഖൌ ഗൃഹീതാംഗുഷ്ഠൌ പ്രസൃതാംഗുലികൌ കരൌ
പരമീകരണം നാമ ദേവസ്യോപരി ചാലിതഃ.

ഇതുകൊണ്ടുപറയുന്നതു കൈകൾ കമഴ്ത്തി പെരുവിരലുകൾ മടക്കിപ്പിടിച്ചു ദേവന്റെമേൽ കാണിക്കുന്നതു പരമീകരണമെന്നാകുന്നു.

'അഞ്ജല്യാംജലിമുദ്രാസ്യാദ്വാസുദേവാഭിധാ ചസാ'
തൊഴുതു പിടിക്കുന്നതിനു അഞ്ജലിമുദ്രയെന്നുപേർ- ഇതിനു വാസുദേവമുദ്രയെന്നും പറയാറുണ്ട്.

"സൈവശീർഷാദിപാദാന്തം ചാലിതാചേദധോമുഖീ
മുദ്രാ സൌവ്യാപികാനാമ സദ്ഗുണാവ്യാപ്തിദായിനി"

ഈ മുദ്രതന്നെ കീഴ്ഗ്രമായി ദേവോപരി കാണിക്കുന്നതു വ്യാപികയും സൽഗുണപ്രപൂരണിയും ആകുന്നു.

തർജ്ജന്യാദിത്രയേകാര്യ്യേ ഹസ്തയോഃ സംകുചൻമുഖെ-
പ്രസാരിതെസുസരളെ തഥാംഗുഷ്ഠ കനിഷ്ഠികെ-
ദക്ഷഹസ്തസ്യ തർജ്ജന്യാ വാമസ്യാനാമികാമുഖം
അനാമയാ ച തർജ്ജന്യാ മുഖം മധ്യാം ച മധ്യയാ=
അംഗുഷ്ഠേന കനിഷ്ഠായാ അംഗുഷ്ഠസ്യ കനിഷ്ഠയാ
സ്പർശയേദ്ഗാലിനീമുദ്രാ സൈഷാ തീർത്ഥാപകർഷിണീ.

കൈകളുടെ ചൂണ്ടാണിമുതലായ മൂന്നുവിരലുകളും മടക്കി വലത്തെ തർജ്ജനി (ചൂണ്ടുവിരൽ) കൊണ്ട് ഇടത്തെ അണിവിരലിന്റെ അഗ്രവും അണിവിരൽ കൊണ്ട് ഇടത്തെ അണിവിരലിന്റെ അഗ്രവും അണിവിരൽകൊണ്ട് ഇടത്തെ ചൂണ്ടാണിയുടെ അഗ്രവും നടുവിരൽകൊണ്ട് ഇടത്തെ നടുവിരലിന്റെ അഗ്രവും സ്പർശിപ്പിച്ച്, വിടുത്തു പിടിച്ചിരിക്കുന്ന പെരുവിരലുകളുടെ അഗ്രവും ചെറുവിരലുകളുടെ അഗ്രവും അതുപോലെതന്നെ സംയോജിപ്പിച്ചു പിടിക്കുന്നതു ഗാലിനി മുദ്രയാകുന്നു. (ഗാലനമെന്നാൽ അരിക്കൽ അല്ലെങ്കിൽ മിഴ്ത്തൽ)-ഇതു തീർത്ഥാപകർഷിണി എന്നു പറയപ്പെട്ടിരിക്കുന്നു.

'പ്രയോജയേദിമാമുദ്രാ ദേവതാസ്നാനകർമ്മണി.'

ഈ മുദ്രകൾ ദേവതാസ്നാനവേളയിൽ പ്രയോഗിക്കണമെന്നു പറഞ്ഞിരിക്കുന്നു. ... ഥാവകാശം മററു സ്ഥലത്തും ഉപയോഗിക്ക. ('യാഗകർമ്മണി' എന്നും പാഠം)

"അംഗുഷ്ഠാഗ്രേണ സംസ്പൃശ്യ കനിഷ്ഠാമധ്യപർവ്വണി-
ഗന്ധമുദ്രേതി സാഖ്യാതാംഗുഷ്ഠയോർമ്മധ്യപർവ്വണി=
തർജ്ജന്യഗ്രേണ സംസ്പൃശ്യേൽ പുഷ്പമുദ്രേതി കീർത്തിതാ."

തന്തവിരലുകളുടെ അഗ്രം ചെറുവിരലുകളെ നടുക്കെട്ടുകളിൽ (മൂലരേഖകളിൽ എന്നും പക്ഷാന്തരമുണ്ട്) സ്പർശിപ്പിച്ചു കാണിക്കുന്നതു ഗന്ധമുദ്രയും പെരുവിരലുകളുടെ നടുക്കെട്ടുകളിൽ തർജനികൾ ചേൎത്തു കാട്ടുന്നതു പുഷ്പമുദ്രയും ആകുന്നു.

'തർജനീമധ്യമാനാമാമധ്യ പർവ്വാണിസംസ്പൃശേൽ-
അംഗുഷ്ഠാഗ്രേണതാധൂപ ദീപനൈവേദ്യമുദ്രികാഃ'

തന്തവിരലുകൾകൊണ്ടു മൂണ്ടാണികളുടെ നടുക്കെട്ടു തൊട്ടു കാണിക്കുന്നതു ദീപമുദ്രയും ചെറുവിരലുകളുടെ മദ്ധ്യരേഖ സ്പർശിച്ചു കാണിക്കുന്നതു നൈവേദ്യമുദ്രയുമാകുന്നു.

അനന്തരം പഞ്ചപ്രാണാഹുതിമുദ്രകൾ:—

'തർജനീമധ്യമാംഗുഷ്ഠൈഃപ്രാണമുദ്രാപ്രകീർത്തിതാ-
മധ്യമാനാമികാംഗുഷ്ഠൈഃസ്യാദപാനസ്യമുദ്രികാ=
കനിഷ്ഠാനാമികാംഗുഷ്ഠൈർവ്യാനമുദ്രാപ്രകീർത്തിതാ-
തർജന്യനാമികാംഗുഷ്ഠൈ സ്യാദുദാനസ്യമുദ്രികാ=
സമാനമുദ്രാംഗുലിഭിഃസംഹതാഭിസ്തുപഞ്ചഭിഃ-'

തർജനിയും മധ്യവിരലും ചേൎത്തു പിടിച്ചു തള്ളവിരലുകൊണ്ട് അതിൻെറ മൂലത്തിങ്കൽ തൊട്ടു കാണിക്കുന്നതു പ്രാണമുദ്രയാകുന്നു

മധ്യവിരലും അണിവിരലും യോജിപ്പിച്ചുകൊണ്ടു തന്തവിരൽ അതിൻെറ മൂലത്തിങ്കൽ ചേൎത്തുകാണിക്കുന്നതു് അപാനമുദ്ര. അണിവിരലും ചെറുവിരലും ചേൎത്തു പിടിച്ചു് അതിൻെറ മൂലത്തിൽ തള്ളവിരൽ യോജിപ്പിക്കുന്നതു വ്യാനമുദ്ര. ചൂണ്ടുവിരലും അണിവിരലും ചേൎത്തു വെച്ചു പെരുവിരൽ അതിൻെറ മൂലസ്ഥാനത്തു തൊടിപ്പിക്കുന്നതു് ഉദാനമുദ്ര. അഞ്ചുവിരലുകളും യോജിപ്പിച്ചു കാണിക്കുന്നതു സമാനമുദ്ര.

[ഈ വിഷയത്തിൽ 'കനിഷ്ഠാ നാമികാംഗുഷ്ഠൈർമ്മുദ്രാപ്രാണസ്യകീർത്തിതാ' എന്നു തുടങ്ങി പക്ഷാന്തരപ്രസക്തിയുമുണ്ട്. അതയതു് അണിവിരലും ചെറുവിരലും ചേൎത്തു പിടിച്ചു് അതുകളുടെ മൂലം പെരുവിരൽകൊണ്ടു തൊട്ടു പ്രാണമുദ്രയും ചൂണ്ടാണിയും നടുവിരലും ചേൎത്തു പിടിച്ചു തൻമൂലത്തെ അംഗുഷ്ഠാഗ്രംകൊണ്ടു തൊട്ടു് അപാനമുദ്രയും നടുവിരലും അണിവിരലും ചേൎത്തു വെച്ചു തൻമൂലദേശം പെരുവിരൽകൊണ്ടു തൊട്ടു് ഉദാനമുദ്രയും ചൂണ്ടാണി തുടങ്ങി മൂന്നു വിരലും ചേൎത്തു പിടിച്ചു് അംഗുഷ്ഠാഗ്രം

അത്തുകളുടെ മൂലത്തിൽ യോജിപ്പിച്ചു വ്യാനമുദ്രയും ശേഷം മുമ്പോലെയും കാണിക്കുകയെന്നാകുന്നു.!

ഇവയിൽ ഓരോന്നിനും ക്രമേണ 'ഓം പ്രാണായ സ്വാഹാ' എന്നു തുടങ്ങിയുള്ള പഞ്ചപ്രാണന്മാരുടെ നാമമന്ത്രങ്ങളും ഉച്ചരിക്കണം.

"വാമാംഗുഷ്ഠ തുസംഗൃഹ്യ ദക്ഷിണേനതുമുഷ്ടിനാ-
കൃത്വോത്താനംതതോമുഷ്ടിമംഗുഷ്ഠേനപ്രസാരയേൽ=
വാമാംഗുലീസ്തഥാശ്ലിഷ്ടാഃസംയുക്താഃ സുപ്രസാരിതാഃ
ദക്ഷിണാംഗുഷ്ഠസംസ്പൃഷ്ടാമുദ്രാശംഖസ്യചോദിതം."

വലത്തെകൈ ചുരുട്ടി ഇടത്തെ പെരുവിരൽ പിടിച്ചു വലംകൈ ഉയർത്തി ടി പെരുവിരൽ നീട്ടി, വിടർത്തും നീട്ടിയും ചേർത്തും പിടിച്ചിരിക്കുന്ന ഇടംകൈയുടെ മററു നാലുവിരലുകളേ ടു വലത്തേതള്ളവിരൽ യോജിപ്പിച്ചു പിടിക്കുന്നതു ശംഖമുദ്രയാകുന്നു.

[കൈകൾ മലർത്തിപ്പിടിച്ചു അടുപ്പിച്ചു നടുവിരലുകളുടെ തലക്കലെ അരികുകൾ തമ്മിൽ ചേർത്തു അവയുടെ കീഴിൽക്കൂടി അണിവിരലുകൾ ഒരളുക്കമേൽ കടന്നുകൂടി ശംഖയിൽ (കോണിച്ചു) പിടിച്ചു അവയുടെ അററങ്ങളെ ചൂണ്ടാണികൾ വളച്ചു വലിച്ചുപിടിച്ചു ചെറുവിരലുകൾ കീഴിൽക്കൂടി മേല്പോട്ടു വളച്ചു തള്ളവിരലുകൾ അംഗുലിമൂലങ്ങളിൽ ചേർക്കുന്നതു ശംഖമുദ്രയാകുന്നു എന്നു ഉപദേശമാർഗ്ഗം] ഈ പറഞ്ഞ ക്രമത്തിൽ വിരലുകൾവെച്ചു ചെറുവിരലുകൾ മുദ്രാംഗുലികൾക്കകത്തു (മുകളിൽ)കൂടി സ്വല്പം വളച്ചു പിടിക്കുന്നതു യോനിമുദ്രയാകുന്നു എന്നു സംപ്രദായജ്ഞന്മാർ പറയുന്നു.

"മധ്യമേകുടിലേകൃത്വാ തർജ്ജന്യുപരിസംസ്ഥിതേ-
അനാമികെമധ്യഗതേതഥൈവഹികനിഷ്ഠികെ=
സർവ്വാഏകത്രസംയോജ്യാഅംഗുഷ്ഠപരിപീഡിതാഃ-
ഏഷാതുപരമാമുദ്രായോനിമുദ്രേയമീരിതാ."

എന്നു ഇതിനു പ്രമാണവുമുണ്ടു്.

"അധോമുഖെവാമഹസ്തഊർദ്ധ്വാസ്യംദക്ഷഹസ്തകം-
ക്ഷിപ്ത്വാംഗുലീരംഗുലീഭിഃസംഗൃഹ്യപരിവർത്തയേൽ=
പ്രോക്താസംഹാരമുദ്രേയംവിനിയുക്താവിസർജ്ജനെ.'

ഇടത്തുകൈ കമഴ്ത്തിപ്പിടിച്ചു് അതിനകത്തായി വലത്തുകൈ മലർത്തിവെച്ചു് അംഗുലികൾ പിണച്ചു കാണിക്കുന്നതു സംഹാരമുദ്രയാകുന്നു. ഇതു നിർമ്മാർജ്ജനത്തിൽ (ഉദ്വസിക്കുമ്പോൾ) ഉപയുക്തമായിട്ടുള്ളതാണ്. ഇങ്ങിനെ അത്യാവശ്യം വേണ്ട മുദ്രകളെ വിവരിച്ചു. അധിക

* ന്ന *

മാകട്ടെ തന്ത്രസാരകാളികാപുരാണാദികളിൽ കാൺക.
ശുഭം ശാന്തി.

---

## ൩. ലക്ഷ്മിപൂജ.

ആദ്യമേതന്നെ ആചമനം ദേശകാലാദികീൎത്തനപൂൎവ്വം സംകല്പംചൊല്ലി, ആസനസ്വീകരണം കലശാദ്യൎച്ചനം നിൎവ്വിഘ്നതാസിദ്ധ്യൎത്ഥം ഗണപതിപൂജനം തുടങ്ങിയവയനുഷ്ഠിച്ചു മുമ്പു പൂജാക്രമത്തിൽ പറഞ്ഞതുപോലെ പുരുഷസൂക്തന്യാസാദി ചെയ്തുകൊൾക. [താഴെക്കാണുംപ്രകാരം ശ്രീസൂക്തന്യാസംകൂടി ആചരിക്കുന്നതുത്തമമാകുന്നു. 'ഓം ഹിരണ്യവൎണ്ണാം—' മൂൎദ്ധാവിൽ; 'ഓം താം മ ആവഹ—' നേത്രങ്ങളിൽ; 'ഓം അശ്വപൂൎവ്വാം—' കൎണ്ണങ്ങളിൽ; 'ഓം കാംസോസ്മിതാം—' നാസികയിൽ; 'ഓം ചന്ദ്രാംപ്രഭാസാം—' മുഖത്തു്; 'ഓം ആദിത്യവൎണ്ണേ—' കണ്ഠത്തിൽ; 'ഓം ഉപൈതുമാം—' ബാഹുക്കളിൽ; 'ഓം ക്ഷുൽപ്പിപാസാമലാം—, ഹൃദയത്തിൽ; 'ഓം ഗന്ധദ്വാരാം—, നാഭിയിങ്കൽ; 'ഓം മനസഃ കാമമാകൂതിം—,ഗുഹ്യത്തിങ്കൽ; 'ഓം കൎദ്ദമേന—,ഗുദത്തിങ്കൽ; ഓം ആപഃസ്രുജന്തു—, ഊരുക്കളിൽ; 'ഓം ആൎദ്രാംയഃകരിണീം-, മുട്ടുകളിൽ; 'ഓം ആൎദ്രാംപുഷ്കരിണീം—, ജംഘകളിൽ; 'ഓം താംമആവഹ—, പാദങ്ങളിൽ; 'യഃശുചിഃ പ്രയതൊ—, സൎവ്വാംഗങ്ങളിൽ; ഇങ്ങിനെ ക്രമം. കരന്യാസത്തിനു—, 'ഹിരണ്യവൎണ്ണായൈനമഃ, അംഗുഷ്ഠാഭ്യാം നമഃ= സുവൎണ്ണായൈ നമഃ തൎജ്ജനീഭ്യാം നമഃ= രജതസ്രജായൈ നമഃ, മദ്ധ്യമാഭ്യാം—; ചന്ദ്രായൈ നമഃ, അനാമികാഭ്യാം—; ഹിരണ്മയ്യൈ—, കനിഷ്ഠികാഭ്യാം—; ലക്ഷ്മ്യൈ നമഃ, കരതലകരപൃഷ്ഠാഭ്യാംനമഃ;॥ കരന്യാസംപോലെതന്നെ ഹൃദയാദിന്യാസത്തിനു ടി മന്ത്രങ്ങൾചൊല്ലി (ഹൃദയായനമഃ- ശിരസേസ്വാഹാ, മുതലായതു ചേൎത്തു) ചെയ്തുകൊള്ളണം ശ്രീസൂക്തം മന്ത്രവിചാരത്തിൽ കാണിക്കും.]

'ഓം സക്തുമിവ തിതഉനാപുനന്തൊ
യത്രധീരാമനസാ വാചമക്രത-
അത്രാസഖായഃ സഖ്യാനിജാനതെ
ഭദ്രൈഷാംലക്ഷ്മീൎന്നിഹിതാധിവാചി.'

എന്ന മന്ത്രംകൊണ്ടോ ശ്രീസൂക്തംകൊണ്ടോ ലക്ഷ്മിയെ ആവാഹിച്ചു ധ്യാനിക്കണം.

'ഓംരാജാധിരാജായപ്രസഹ്യസാഹിനെ
നമൊവയംവൈശ്രവണായകുമ്മഹെ-
സമെകാമാൻകാമകാമായമഹ്യം
കാമേശ്വരൊ വൈശ്രവണൊദദാതു' =

കുബേരായ വൈശ്രവണായ മഹാരാജായ നമഃ= എന്നു വൈശ്രവണനേക്കൂടി ധ്യാനിക്കണമെന്നുണ്ട്.

'ധ്യായാമിതാംമഹാലക്ഷ്മിം കർപ്പൂരക്ഷോദപാണ്ഡുരാം-
ശുഭ്രവസ്ത്രപരീധാനാം മുക്താഭരണഭൂഷിതാം=
പങ്കജാസനസംസ്ഥാനാം സ്മേരാനനസരോരുഹാം-
ശാരദേന്ദുകലാകാന്തിം സ്നിഗ്ദ്ധനേത്രാം ചതുർഭുജാം=
പദ്മയുഗ്മാഭയവരവ്യഗ്രചാരുകരാംബുജാം-
അഭിതോഗജയുഗ്മേന സിച്യമാനാംകരാംബുനാ-,
എന്നു ധ്യാനിക്ക- 'ഹിരണ്യവർണ്ണാം—, 'സഹസ്രശീഷ്മാ-"
'മഹാലക്ഷ്മിസമാഗച്ഛ പദ്മനാഭപദാദിഹ-
പൂജാമിമാം ഗൃഹാണത്വംത്വദത്ഥംദേവി സംഭൃതാം-,
എന്നു മൂന്നു മന്ത്രങ്ങൾകൊണ്ടു് ആവാഹനം-
'താംമആവഹ—, 'പുരുഷഏവേദം—"
'ആലയസ്തേഹികഥിതഃ കമലം കമലാലയെ-
കമലെകമലെഹ്യസ്മിൻ സ്ഥിതിംമേൽകൃപയാകുരു.'
എന്നാസനം- 'അശ്വപൂർവ്വാം—; "ഏതാവാനസ്യ—"
'ഗംഗാദിസലിലാധാരം തീർത്ഥമന്ത്രാഭിമന്ത്രിതം-
ദൂരയാത്രാശ്രമഹരംപാദ്യംമെപ്രതിഗൃഹ്യതാം-, പാദ്യം-
'കാംസൊസ്മിതാം—, 'ത്രിപാദൂർദ്ധ്വ——,
'തീർത്ഥോദകൈമ്മഹാപുണ്യൈഃകല്പിതംപാപഹാരകൈഃ
ഗൃഹാണാർഘ്യംമഹാലക്ഷ്മി ഭക്താനാമുപകാരിണ-,
അർഘ്യം-

'ചന്ദ്രാംപ്രഭാസാ—, 'തസ്മാദ്വിരാ—,
'കർപ്പൂരാഗുരുസമ്മിശ്രംശീതളംജലമുത്തമം-
ലോകമാതർഗൃഹാണേദം ദത്തമാചമനം മയാ,—
(ആചമനീയം-

'ആദിത്യവർണ്ണേ തപസോ— , 'യൽപുരുഷേണ—,
'സ്നാനായതെ മഹാലക്ഷ്മി കർപ്പൂരാഗുരുവാസിതം-
ആഹൃതംസർവ്വതീർത്ഥേഭ്യഃസലിലംപ്രതിഗൃഹ്യതാം-,
(സ്നാനം

'ആപ്യായസ്വ—, മുതലായതുകൊണ്ട പഞ്ചാമൃതം-
'പയോദധിഘൃതംദേവി മധുശർക്കരയായുതം-
പഞ്ചാമൃതംമയാദത്തം സ്നാനാർത്ഥ പ്രതിഗൃഹ്യതാം-,
(ഇതും ടി ക)

'ഓംകനിക്രദജ്ജനുഷംപ്രബ്രുവാണ
ഇയർത്തിവാചമരിതേവനാവം-
സുമംഗല ശ്ചശകുനെഭവാസി
മാതപ്രകാചിഭിഭാവിശ്വ്യാവിദത്-,
എന്ന് അംഭ്യംഗസ്നാനം- 'ഗന്ധദ്വാരാം—, ഗന്ധോദകം- പിന്നീട്ട ശുദ്ധോദകസ്നാനം-॥ 'ഉപൈതുമാം—, 'തം യജ്ഞംബർഹി—,
'തന്തുസന്താനസംയുക്തം കലാകൌശലകല്പിതം-
സർവ്വാംഗാവരണംശ്രേഷ്ഠംവസനം പരിധീയതാം-,
എന്നു വസ്ത്രം-॥ ക്ഷുല്പിപാസാമലാം—.'തസ്മാദ്യജ്ഞാൽ-,
എന്നു കഞ്ചുകവും ഉപവസ്ത്രവും.

'ഗന്ധദ്വാരാം——, 'തസ്മാദ്യജ്ഞാൽ—,
'മലയാചലസംപന്നം നാനാപന്നഗരക്ഷിതം-
ശീതളംബഹളാമോദം ചന്ദനംപ്രതിഗൃഹ്യതാം—, എന്നു ചന്ദനം- അക്ഷതാദികൾക്രുടി (പുറ )
'അഹിരിവഭോഗൈഃപര്യേതിബാഹും
ജ്യായാഹേതിംപരിബാധമാനഃ-
ഹസ്തഘ്നോവിശ്വാവയുനാനി വിദ്വാൻ
പുമാൻപുമാംസംപരിപാതുവിശ്വതഃ'-
'താലപത്രാം മയാനീതം ഹരിദ്രാ കുങ്കുമാംജനം-
സിന്ദൂരാലക്തകംദാസ്യേ സൌഭാഗ്യദ്രവ്യമീശ്വരി'-
(കുങ്കുമം-

'രത്നകംകണകേയൂര കാഞ്ചീകുണ്ഡലനൂപുരം-
മുക്താഹാരംകിരീടംച ഗൃഹാണാഭരണാനിമെ'- ആ
(ഭരണങ്ങൾ-

'മനസഃകാമ—, 'തസ്മാദശ്വാ—'
'മില്ലിമല്ലികാമോദമത്താളികുലസംകുലം-
ഗൃഹാണനന്ദനോല്പന്നം പദ്മെ കുസുമസംചയം-.പുഷ്പങ്ങൾ- [അമുക(ഇന്ന)ദേവതായൈ ആസനം സമർപ്പയാമി-മുതലായതു മുമ്പു പൂജയിൽ പറഞ്ഞപ്രകാരം ഷോഡശോപചാരത്തിൽ എല്ലായിടത്തും ചേർക്കണം]. അനന്തരം അംഗപൂജ-ശ്രിയൈനമഃ, പാദൌപൂജയാമി-ലക്ഷ്മ്യൈനമഃ, ജാനുനീപൂജയാമി- (ഇതുപോലെ

നമഃ—പൂജയാമി-, താഴെക്കാണുന്നവയ്ക്കും ചേൎത്തുകൊൾക)-പത്മായൈ ,ഊരൂ—॥ ധാത്ര്യൈ—, കടിം—॥ രമായൈ—, ഉദരം—॥ വരദായൈ—, സ്തനൌ—॥ ലോകമാത്രേ—,കണ്ഠം—॥ ചതുൎഭുജായൈ—, ബാഹൂ—॥ ജ്ഞൈധ്യൈ—മുഖം—॥സിദ്ധ്യൈ—, നാസികാം—॥ പുഷ്ട്യൈ—, നേത്രേ—(നേത്രങ്ങൾ)॥ തുഷ്ട്യൈ--, ലലാടം—॥ ഇന്ദിരായൈ—, ശിരഃ—॥സൎവ്വേശ്വൎയ്യൈ—,സൎവ്വാംഗം—॥ (ഇനി പത്ര(പുഷ്പ)ങ്ങൾക്കും ഇതുപോലെ ക്രമം) ശ്രിയൈ—,പത്മപത്രം-॥ ലക്ഷ്മ്യൈ—, ദൂൎവ്വാം—॥പത്മായൈ —,തുളസീ—॥ ധാത്ര്യൈ--, ബില്വദളം--॥ രമായൈ ചമ്പകപുഷ്പം--॥ വരദായൈ--, ബകുളപുഷ്പം-- ലോകമാത്രേ--, മാലതീ (മുല്ല)പുഷ്പം-- ചതുൎഭുജായൈ--, ജാതി(പിച്ചക)പുഷ്പം--॥ ജ്ഞൈധ്യൈ,-- അബ്ജം--॥ സിദ്ധ്യൈ--, മല്ലികാ--॥ പുഷ്ട്യൈ--, അപാമാൎഗ്ഗം--॥ തുഷ്ട്യൈ--, അശോകം--॥ ഇന്ദിരായൈ--, കരവീരം--॥ ഹരിപ്രിയായൈ--, ബദരീ--ഭദ്രായൈ-- ദാഡിമീ-- (മാതളംപൂ)॥ ഈശ്വൎയ്യൈ--, അഗസ്തി--॥ 'കൎദ്ദമേന--, ധൂപം--,

'ഗന്ധസംഭാരസന്നദ്ധം നാനാദ്രുമരസോദ്ഭവം
സുരാസുരനരാനന്ദംധൂപംദേവിഗൃഹാണമേ'-എന്നുധൂപം-
'ആപഃസ്രജന്തു--, 'ബ്രാഹ്മണോസ്യമുഖ--,
'മാൎത്താണ്ഡമണ്ഡലാഖണ്ഡ ചന്ദ്രബിംബാഗ്നി തേജസാം-
നിദാനംദേവിദീപോയം കല്പിതസ്തവഭക്തിതഃ- ദീപം-
'ആൎദ്രാംപുഷ്കരി--, 'ചന്ദ്രമാമനസൊ--,
'ദേവതാലയപാതാള ഭൂതലാധാര ധാന്യജം-
ഷോഡശാകാരസംഭാരം നൈവേദ്യം പ്രതിഗൃഹ്യതാം-,
(നേദ്യം-

'പൂഗീഫലം മഹാദിവ്യം നാഗവല്ലീദളൈൎയ്യുതം-
കൎപ്പൂരൈലാസമായുക്തം താംബൂലം ദേവിഗൃഹ്യതാം-,
(താംബൂലം-

'ഇദംഫലം മയാദേവി സ്ഥാപിതം പുരതസ്തവ-
തേനമെസഫലാവാപ്തിൎഭവേജ്ജന്മനിജന്മനി- എന്നഫലം
'ഹിരണ്യഗൎഭഗൎഭസ്ഥം ഹേമബീജം വിഭാവസോഃ
അനന്തപുണ്യഫലദമതഃശാന്തിംപ്രയച്ഛമെ'-ദക്ഷിണാം-
'ഓംശ്രിയൈ ജ തഃശ്രിയആനിരിയായ
ശ്രിയംവയൊ ജരിതൃഭ്യൊദദാതി-
ശ്രിയംവസാനാ അമൃതത്വമായൻ

ഭവന്തിസത്യാസമിധാമിതദ്രൌ=

ചന്ദ്രാദിത്യൌചധരണീർ വിദ്യുദഗ്നിസ്തഥൈവച-
ത്വമേവസൎവ്വജ്യോതീംഷി ആൎത്തിക്യംപ്രതിഗൃഹ്യതാം'

എന്നു നീരാജനം-(ദീപാരാധനം)- ആദ്രാം യഃകരിണീം--, 'നാഭ്യാആസീദന്ത--, 'നമൊദേവ്യൈ നമസ്കാരാൻ കുൎവ്വേഹം വചസാദേശാ- ഭൂമിസംലഗ്നഹൃല്ലാദലലാടകരജാനുകാൻ-, നമസ്കാരഃ- 'താംമആവഹ--, 'സപ്താസ്യാസൻപരിധയഃ--, 'യാനികാനിച പാപാനി ജന്മാന്തര കൃതാനിച-താനിതാനി വിനശ്യന്തിപ്രദക്ഷിണപദെപദെ-, പ്രദക്ഷിണാഃ-'യഃശുചിഃപ്രയതൊ--, 'യജ്ഞെനയജ്ഞെ--, മന്ത്രപുഷ്പാംജലിഃ॥ [ഈ സമയം ശ്രീവിദ്യാശ്രീദ്വാദശാക്ഷരി, ശ്രീ സൂക്തം മുതലായതുകൊണ്ടു പുഷ്പാഞ്ജലി ചെയ്യാം- ശ്രീവിദ്യകൊണ്ടൎച്ചന കഴിഞ്ഞാൽ മറ്റു മന്ത്രങ്ങൾ കൊണ്ടു പതിവില്ല, എന്നു സമ്പ്രദായം] ഷോഡശ പുഷ്പാംജലി കഴിഞ്ഞു മൂലമന്ത്രം ശക്ത്യനുസാരം ജപിക്കയുംവേണം. പിന്നീട് 'ഗീതം വാദ്യം നൃത്യം ഛത്രം ചാമരം ദൎപ്പണം ആന്ദോളനം സൎവ്വരാജോപചാരാൎത്ഥ തുളസീപത്രം സമൎപ്പയാമി- എന്നു പുഷ്പാൎപ്പണം- (സൂക്തമന്ത്രങ്ങൾകൊണ്ടു ഹന്ത പ്രാണാഹുതി- സ്തോത്രം) [ആവാഹനാദികൾക്കു വേണ്ട മുദ്രകൾകൂടികാണിക്കണം।] അനന്തരം പ്രാൎത്ഥന

'കമലാചപലാലക്ഷ്മീശ്ചലാഭൂതിർഹരിപ്രിയാ-
പദ്മാപദ്മാലയാസംപദുച്ചൈഃശ്രീഃപദ്മധാരിണീ=
നമസ്തെസൎവ്വദേവാനാം വരദാസിഹരിപ്രിയെ-
യാഗതിസ്ത്വൽപ്രപന്നാനാംസാമെഭൂയാത് ത്വദൎച്ചനാൽ-
യാദേവിസൎവ്വഭൂതേഷു ലക്ഷ്മീരൂപേണസംസ്ഥിതാ-
നമസ്തസ്യൈനമസ്തസ്യൈനമസ്തസ്യൈനമൊ നമഃ=
ധനദായനമസ്തുഭ്യം നിധിപദ്മാധിപായച-
ഭവന്തുത്വൽപ്രസാദാന്മെ ധനധാന്യാദിസമ്പദഃ'-എന്നു-
'ആവാഹനം നജാനാമിനജാനാമിവിസൎജ്ജനം-
പൂജാംചൈവനജാനാമിക്ഷമ്യതാം പരമേശ്വരി!'

എന്നു പൂജ സമൎപ്പിക്കുക. [ഉപായത്തിലായാൽ ശ്രീദ്വാദശാക്ഷരികൊണ്ടു ആസനാദി ക്രമത്തിലും പൂജിക്കാം. ദ്വാദശാക്ഷരികൊണ്ട് ഒരു ദിവസം ഹവ പൂജവിസ്തരിച്ചുകഴിച്ചാൽ നേരം വെളുത്തുപോമെന്നു പ്രഥാ] ശുഭം.

---

## ൧. സരസ്വതിപൂജ.

സ്നാനാചമനശുക്ല വസ്ത്രധാരണാദികൾ കഴിച്ച് സ്രക്തോരണാദികളാലലംകരിക്കപ്പെട്ട സ്ഥലത്തു പീഠത്തിന്മേൽ പുസ്തകാദികൾ നിരത്തി ആചമനം പ്രാണായാമം മുതലായതു ചെയ്തു ദേവഋഷി ഗുരുജനങ്ങളെ വന്ദിച്ചു ദേശകാലാദി കീർത്തിച്ച് 'മമ ശ്രീ സരസ്വതീപ്രസാദദ്വാരാ സകലശാസ്ത്രാർത്ഥവിജ്ഞാന വിമലകീർത്തി പുത്രപൌത്രാദിവൃദ്ധി ധനധാന്യസമ്പദാദ്യഖിലാഭീഷ്ടസിദ്ധ്യർത്ഥം സരസ്വത്യാവാഹനം തദംഗപൂജനംചകരിഷ്യേ,'എന്നു സംകല്പിച്ചു ഗണേശപൂജ (അല്പം വല്ലതുംകൊണ്ടു) ചെയ്ത്---,

"ഓം പ്രണൊദേവീ സരസ്വതി വാജേഭിർവ്വാജിനീവതി
(ധീനാമവിത്ര്യവതു=
അത്രാഗച്ഛജഗദ്വന്ദ്യെ സർവ്വലോകൈകപൂജിതെ-
മയാകൃതാമിമാം പൂജാംഗൃഹാണത്വം സരസ്വതി"

'സരസ്വത്യൈനമഃ-സരസ്വതീമാവാഹയാമി'എന്നു ആവാഹിക്കുക 'ഓംപുരുഷ ഏവേദം- -, അനേക രത്നസംയുക്തം സുവർണ്ണേനവിരാജിതം-മുക്താമണ്യംകിതം ചാരുആസനം തെദദാമ്യഹം, (അമുക (ഇന്ന)ദേവതായൈ (അതായ്തു സരസ്വത്യൈ) ആസനം സമർപ്പയാമി'എന്നു മുമ്പോലെ) ആസനം-

'ഓം ഏതാവാനസ്യ- -,
'ഗന്ധപുഷ്പാക്ഷതൈര്യുക്തം ശുദ്ധതോയേന സംയുതം-
ശുദ്ധസ്ഫടികതുല്യാംഗി പാദ്യംതെ പ്രതിഗൃഹ്യതാം,-പാദ്യം.
'ഓംത്രിപാദൂർദ്ധ്വ--,
'ഭക്താഭീഷ്ടപ്രദെ ദേവിദേവദേവാദിവന്ദിതെ-
ആധാരാദി ജഗദ്ധാത്രി ദദാമ്യർഘ്യം ഗൃഹാണമെ, അർ
(ഘ്യം-

'ഓംതസ്മാദ്വിരാളജായത- -,
'പൂർണ്ണചന്ദ്രസമാനാന്യേ കോടിസൂര്യസമപ്രഭെ-
ഭക്ത്യാസമർപ്പിതം തുഭ്യം ഗൃഹാണാചമനീയകം'
എന്നാചമനീയം॥ 'ഓം യത്പുരുഷേണ--,
'സുവർണ്ണകലശാനീതൈർന്നാനാഗന്ധസുവാസിതൈഃ
ശുദ്ധോദകൈഃ സ്നാനമിദം സ്വീകുരുഷ്വ സുരേശ്വരി'-
എന്നുസ്നാനം-॥
'കമലഭവനജായെ കോടിസൂര്യപ്രകാശെ

ശ്രീവദശ്രുചിവിലാസെ കോമളാകാരയുക്ത-
ദധിമധുഘൃതയുക്തഃ സ്വർണ്ണപാത്രസ്ഥിതോയഃ
ശുചിരയി മധുപർക്കോ ഗൃഹ്യതാം വേദവന്ദ്യേ'-
എന്നു മധുപർക്കം(വിവരിച്ചിട്ടുള്ളതാണ്)- 'ദധിക്ഷീരഘൃ
തോപേതം ശർക്കരാമധുസംയുതം- പഞ്ചാമൃതസ്നാനമിദം
സ്വീകുരുഷ്വസുരേശ്വരി, പഞ്ചാമൃതസ്നാനം അനന്തരം മ
ഹാഭിഷേകം
'ഓം തംയജ്ഞം- -,
'ശുക്ലവസ്ത്രദ്വയംദേവി വിമലം കുടിലാളകെ-ക്ഷൌമ്യാസമ
ർപ്പിതം വാണി ബ്രഹ്മാണിപ്രതിഗൃഹ്യതാം എന്നുവസ്ത്രം-
'ഓംതസ്മാദ്യജ്ഞാൽ' — —
ശബ്ദബ്രഹ്മാത്മികെദേവിശബ്ദശാസ്ത്രകൃതാലയെ
ബ്രഹ്മസൂത്രംഗൃഹാണത്വംബ്രഹ്മശക്രാദിപൂജിതെ"
(എന്നു്) കണ്ഠസൂത്രം.
"കടകമുകുടഹാരൈർന്നൂപുരൈരംഗദാദ്യൈ-
ർവ്വിവിധമണിസമേതൈർമ്മേഖലാമുക്താഹാരൈഃ.
കമലവനവിലാസെകാമദെത്വംഗൃഹാണ
പ്രകടിതകരുണാർദ്രെഭൂരിശോഭൂഷണാനി."
(എന്നു്) ആഭരണാനി- "ഓംതസ്മാദ്യജ്ഞാൽ-സാമാനി
'ശ്രീഖണ്ഡംചന്ദനംദിവ്യംഗന്ധാഢ്യംസുമനോഹരം.
വിലേപനംസുരശ്രേഷ്ഠെചന്ദനംപ്രതിഗൃഹ്യതാം'-ഗന്ധം.
'അക്ഷതാൻഹീരകാന്മുക്താൻരക്താൻപീതാൻയഥാരുചി-
ശോഭാത്ഥംസംപ്രദാസ്യാമിഗൃഹാണസുമനോഹരാൻ
അക്ഷതാൻ സമർപ്പയാമി. (എന്നക്ഷതമഞ്ഞൾ)
'ഹരിദ്രാംമംഗലകാര്യേഷ്വഗ്രഹീതാംമുനിദൈവതൈഃ=
മാതർഗ്ഗൃഹാണസുസ്നിഗ്ദ്ധാംമുഖചന്ദ്രാനുരംജനീം.
കുങ്കുമംസൌഭാഗ്യസൂചകംഭാലഭൂഷണം.
സ്വീകുരുഷ്വജഗന്മാതർജ്ജപാകുസുമഭാസുരം-
അഹിരിവഭോഗൈഃപര്യേതിബാഹൂം
ജ്യായാഹേതിംപരിബാധമാനഃ.
ഹസ്തഘ്നോവിശ്വാവയുനാനിവിദ്വാൻ
പുമാൻപുമാംസംപരിപാതുവിശ്വതഃ.'
(എന്നു) നാനാപരിമളദ്രവ്യം॥ 'ഓംതസ്മാദശ്വാ - -
മാല്യാദീനിസുഗന്ധീനിമാലത്യാദീനിവൈപ്രഭൊ
മയാഹൃതാനിപുഷ്പാണിപൂജാർത്ഥംപ്രതിഗൃഹ്യതാം.'
പുഷ്പാണി. (പിന്നെ അംഗപൂജ) 'ബ്രഹ്മാണ്യൈനമഃ,പാ

ദെവപൂജയാമി' എന്നു പാദങ്ങൾ–'ബ്രഹ്മണ്യമൂൎത്തയേനമഃ. ഗുല്ഫൌ—;ജഗൽസ്വരൂപായൈ— ജംഘെ- -ജഗദാദയെ- -, ജാനുനീ- - ചാരുവിലാസിന്യൈ - - ഊരു - - കമലഭ്രുതയെ - -, കടിം- -, ജന്മഹീനായൈ - -, ജഘനം:ഗംഭീരനാഭയെ - -, നാഭിം; വാരിപൂജ്യായൈ - -ഉദരം; ലോകമാത്രെ - -, സ്തനൌ - -; വിശാലവക്ഷസെ - വക്ഷഃപൂജയാമി (എന്നു വക്ഷസ്സ്) സുവിപഞ്ചിതായൈ-കണ്ഠം - -; സ്കന്ദപൂജ്യായൈ—, സ്കന്ധൌ—;ദീൎഘബാഹവെ— ബാഹൂൻ—; പുസ്തകധാരിണ്യൈ—, ഹസ്തം—; ശ്രോത്രിയസംഭവായൈ — ശ്രോത്രെ—, വേദസ്വരൂപായൈ—വക്ത്രം—,സുനാസായൈ—നാസികാം—; ബിംബസമാനോഷ്ഠ്യൈ—, ഓഷ്ഠൌ—;കമലചക്ഷുഷെ—,നേത്രെ—; തിലകധാരിണ്യൈ—, ഭാലം—: ചന്ദ്രമൂൎത്യൈ—കേശാൻ—;സരസ്വത്യൈ- ശിരഃ:ബ്രഹ്മരൂപിണ്യൈ- -സൎവ്വാംഗം ॥('നമഃപൂജയാമി' എല്ലാററിനും ചേക്കണം.)

അനന്തരം ഈ നാമങ്ങൾകൊണ്ടുതന്നെ പുഷ്പാൎച്ചനം ചെയ്തുകൊള്ളുക-॥ 'ഓംയൽപുരുഷംവ്യദ—
വനസ്പതിരസോദ്ഭൂതൊഗന്ധാഢ്യോഗന്ധഉത്തമഃ.
ആഘ്രേയഃസൎവ്വദേവനാംധൂപോയംപ്രതിഗൃഹ്യതാം.'

ധൂപം.

'ഓംബ്രാഹ്മണ്യോസ്യ— —'

'ആജ്യംസ്വവൎത്തിസംയുക്തംവഹ്നിനായോജിതംമയ;
ദീപംഗൃഹാണദേവേശിത്രൈലോക്യതിമിരാപഹം'
(എന്നു) ദീപം.॥ 'ഓം ചന്ദ്രമാനമസോ—'
അപൂവാൻവിവിധാൻസ്വാദ്വൻ ശാലിപിഷ്ടോപപാചിതാമൃഢലാൻഗുഡസമ്മിശ്രാൻസജീരകമരിചികാൻ (ൻ,
കദളീപനസാമ്രാണാംസുപക്വാനിഫലാനിച-
കന്ദമൂലവ്യഞ്ജനാദിസോപസ്കാരംമനോഹരം-
അന്നംചതുൎവ്വിധോപേതംക്ഷീരാന്നംസഘൃതംദധി-'
എന്നു നൈവേദ്യം
(ശീതോദകംചസുസ്വാദുകൎപ്പൂരൈലാദിവാസിതം.
മധ്യേമധ്യേഗൃഹാണേദം കാമധേനുശതാധികെ' പാനീയം- 'ഇദംഫലം—, (ലക്ഷ്മീപൂജനത്തിൽ പറഞ്ഞമന്ത്രം)

ഫലം.

'താംബൂലംചസകൎപ്പൂരംപൂഗനാഗദളൈൎയ്യുതം
ഗൃഹാണദേവിദേവേശി തത്സ്വരൂപേ നമോസ്തുതെ'- താം

ബൂലം. 'ഹിരണ്യഗർഭഗർഭസ്ഥം—, (ലക്ഷ്മീപൂജോക്തമന്ത്രം)
ദക്ഷിണാം. ഓംശ്രിയെജാതഃ—(ലക്ഷ്മീ പൂജനോക്കുക)
'നീരാജനംഗൃഹാണത്വം ജഗദാനന്ദദായിനി
ജഗത്തിമിരമാർത്താണ്ഡമണ്ഡലേതെനമോനമഃ' എന്നു
ദീപാരാധനയും കർപ്പൂരംകത്തിയ്ക്കലും (ആചാര്യനാണ്
പൂജകനെങ്കിൽ ശിഷ്യഗണത്തോടുകൂടി പിന്നീട് 'നാഭ്യാ
ആസീ - -, പാഹിപാഹിജഗദ്വന്ദ്യേനമസ്തേഭക്തവത്സ
ലെ നമസ്തുഭ്യം നമസ്തുഭ്യം നമോനമഃ' എന്നു നമസ്കരി
ക്കുക.)

'ഓംസപ്താസ്യാസൻ - -, യാനികാനിച - -'
(ലക്ഷ്മീപൂജയിൽ പറഞ്ഞവ)-പ്രദക്ഷിണാഃ 'യജ്ഞേനയ.
ശാരദേലോകമാതസ്ത്വമാശ്രിതാഭീഷ്ടദായിനി.
പുഷ്പാഞ്ജലിംഗൃഹാണേമംമയാഭക്ത്യാസമർപ്പിതം. പുഷ്പാ
ഞ്ജലിംസമർപ്പയാമി' എന്നു പുഷ്പാഞ്ജലികൾ-അനന്തരം
പ്രാണാഹൂതികൾ. പിന്നീടു താഴെക്കാണുംപ്രകാരം പ്രാ
ർത്ഥന.

"പാശാംകുശധരാവാണീവീണാപുസ്തകധാരിണീ.
മമവക്ത്രേവസേന്നിത്യം ദുഗ്ധകുന്ദേന്ദുനിർമ്മലാ-
യഥാനദേവിഭഗവാൻബ്രഹ്മാലോകപിതാമഹഃ
ത്വാംപരിത്യജ്യസംതിഷ്ഠന്തഥാഭവവരപ്രദാ-
വേദാശ്ശാസ്ത്രാണിസർവ്വാണിനൃത്യഗീതാദികംചയൽ
നവിഹീനംത്വയാമാതസ്തഥാമേസന്തുസിദ്ധയഃ=
ലക്ഷ്മീർമേധാധരാപുഷ്ടിർഗൗരീതുഷ്ടിഃപ്രഭാമതിഃ.
ഏതാഭിഃപാഹിതനുഭിരഷ്ടാഭിർമാംസരസ്വതി"

[തനിക്കുവേണ്ടി പൂജിക്കുകയാണെങ്കിൽ താഴെപറ
യുന്ന മന്ത്രംചൊല്ലി ദക്ഷിണയുമാവാം.]

"സരസ്വതിനമസ്തുഭ്യംവരദേഭക്തവത്സലെ.
ഉപായനംപ്രദാസ്യാമിവിദ്യാംവൃദ്ധിംകുരുഷ്വമെ=
ഭാരതിപ്രതിഗൃഹ്ണാതിഭാരതീവൈദദാതിച-
ഭാരതീതാരികോഭാഭ്യാംഭാരത്യൈതെനമോനമഃ" എന്നു=
[നവരാത്രികാലത്താണെങ്കിൽ വിസർജനം അവസാനദി
വസമേ ഉള്ളൂ എന്നു വിശേഷം] അതിന്
'ഉത്തിഷ്ഠദേവികല്യാണിഗൃഹീത്വാപൂജനം മമ
സ്വസ്ഥാനംഗച്ഛസുഭഗെകാമാൻദേഹിസരസ്വതി' എ
ന്ന് ആവാഹനത്തിനു വിപരീതക്രമത്തിൽഉദ്വസിക്കുക.

ഇതുപോലെ വൈദികമന്ത്രങ്ങൾ ദശാർണമന്ത്രം പൌരാണികമന്ത്രങ്ങൾ മുതലായതുകൊണ്ടും ചുരുക്കത്തിൽ പൂജിക്കാവുന്നതാണു്.

ശുഭം ശാന്തി.

---

## ൮. നാഗപൂജ.

ആചമിച്ചുമുമ്പോൽ ദേശകാലങ്ങളെ കീർത്തിച്ചു 'മമസകുടുംബസ്യസപരിവാരസ്യസർവ്വദാനവൃത്തഃ സർപ്പഭയനിവൃത്തിപൂർവ്വകം സർപ്പപ്രസാദദ്വാരാശ്രീപരമേശ്വരപ്രീത്യർത്ഥം അമുക (ഇന്ന)തിനെയഥാമിളിതോപചാരൈഃ, നാഗപൂജാംകരിഷ്യേ'. എന്നു സങ്കല്പിച്ചു് ആസനം സ്വീകരിച്ചു ന്യാസാദികഴിച്ചു് കലശാദികൾ പൂജിച്ചു് നാഗാദികളെ ആവാഹിക്കണം. [സംകല്പം മുതലായതു ഭാഷയിലായിരുന്നു നല്ലതെന്നു ചിലൎക്കു തോന്നിയേക്കാമെങ്കിലും മാശാപ്പുകളിയിലെ "വലികെട്ടിയ വക്കിച്ചേട്ടാ നിയുമിങ്ങോട്ടുവാ" എന്ന പോർവിളിപോലെ കർണാരുന്തുദമാകരുതെന്നു കരുതി യഥാചാരം എഴുതപ്പെട്ടതാകുന്നു. ആവാഹനക്രമം.

'ആയംഗൌഃപൃശ്നിരക്രമീദസദന്മാതരംപുരഃ.
പിതരംചപ്രയൻത്സ്വഃ

'ഓംനമോഅസ്തുസർപ്പേഭ്യോയെകെചപൃഥിവീമനുയെഅന്തരിക്ഷെയെദിവിതേഭ്യഃസർപ്പേഭ്യോനമഃ എന്നു ചൊല്ലി മുമ്പേൽതന്നെ. [അനന്തായനമഃ, അനന്തം ആവാഹയാമി-, വാസുകയെനമഃ, വാസുകിം—, ശേഷായനമഃ ശേഷം—, ശംഖായനമ., ശംഖം— പദ്മായനമഃ, പദ്മം—കംബളായനമഃ, കംബളം—കാർക്കോടകായനമഃ, കാർക്കോടകം—; അശ്വതരായനമഃ, അശ്വതരം—, ധൃതരാഷ്ട്രായനമഃ, ധൃതരാഷ്ട്രം—; ശംഖപാലായനമഃ, ശംഖപാലം—; തക്ഷകായ—, തക്ഷകം—; കാളിയായനമഃ, കാളിയം—; കപിലായനമഃ, കപിലം—; (നമഃ, ആവാഹയാമി എന്ന അംശങ്ങൾ എല്ലാററിനും ചേർത്തുകൊള്ളണം.) 'നാഗപത്നീഭ്യോനമഃ, നാഗപത്നീഃ, ആവാഹയാമി' ഇങ്ങിനേയുമാവാം.]

പിന്നീട്ട മുമ്പു പൂജകളിൽ പറഞ്ഞതുപോലെ 'ഓം പുരുഷഏവേദം—, തുടങ്ങിയ ഋക്കുകളെക്കൊണ്ടും 'ഓം അനന്താദിനാഗേഭ്യോനമഃ. നാഗപത്നീഭ്യോനമഃ' എന്ന മന്ത്രങ്ങൾകൊണ്ടും ആസനാദിക്രമത്തിൽ ഷോഡശോപചാരപൂജ ചെയ്തുകൊൾക. നാഗപത്നികൾക്കു മഞ്ഞൾ കുങ്കുമം മുതലായ അലംകാരം സമപ്പിച്ച് പൂവ് അപ്പിക്കുക. ഇതിനുശേഷം നാഗനാഗികൾക്കായി ദധി അക്ഷതം ഉവ്വാംകുരം എന്നിവ സമപ്പിച്ച് നിവേദ്യവും പാല് തൈര് നെയ്യ് പഞ്ചസാര പായസം മലർ ഇവകൊണ്ടു നേദ്യവും കഴിക്കുക. പിന്നീട്,

'അജ്ഞാനാജ്ജ്ഞാനതോവാപിയന്മയാപൂജനംകൃതം
ന്യൂനാതിരിക്തംതത്സവ്വംഭോഃനാഗാഃക്ഷന്തുമർഹഥ=
യുഷ്മൽപ്രസാദാൽസഫലാമമസന്തുമനോരഥാഃ
സവ്വദാമൽകുലേമാസ്തുഭയംസപ്പകലോത്ഭവം.'

ഇങ്ങനെ പ്രാത്ഥിച്ചുകൊൾക ശുഭം.
പിന്നീട്ട നൂറുംപാലും കൊടുക്കയുംചെയ്യാം.

(നാഗാർച്ചനവിഷയത്തിലും മററും പ്രത്യക്ഷകല്പസിദ്ധിക്കു നാഗയക്ഷ്യുപാസന നല്ലതെന്നു വന്നാലും അതു് അശ്രേയസ്കരമാകയാൽ ഗ്രാഹ്യമല്ലെന്നും പകരം അധികകാര്യകരമായ "ത്വരിത" സിദ്ധി വരുത്തുന്നതുത്തമമെന്നും പ്രസിദ്ധനായ ഞങ്ങളുടെ ഒരു വൈദികമന്ത്രികനുരു പറഞ്ഞിട്ടുണ്ട്. അതു പ്രത്യേകം ശ്രദ്ധേയമായ കായ്യമാകുന്നു.

---

## ൯. സപ്പബലി.

മുമ്പു പറഞ്ഞതുപോലെ നാമമന്ത്രങ്ങൾകൊണ്ടോ മററു സപ്പരാജാവിനെയും, അനന്തനേയും, ശേഷനേയും കപിലനേയും, നാഗരാജാവിനേയും കാളിയനേയും, ശംഖപാലനേയും, ഭൂധരനേയും സങ്കല്പിച്ചാവാഹിച്ച് മുമ്പോൽ ആസനാദിക്രമത്തിൽ ഷോഡശോപചാരംകൊണ്ടോ ഗന്ധാദിക്രമത്തിൽ പഞ്ചോപചാരംകൊണ്ടോ പ്രത്യേകം പൂജിക്കണം.

['സപ്പപ്രതിനിധയെ' 'ഓംഭൂർഭുവഃസ്വഃ' ഇദമാസനം; 'ശേഷപ്രതിനിധയെ' ടി- ടി- ഇങ്ങനെ എട്ടു പ്രതി

നിധികളെ കല്പിച്ച പൂജനടത്തുന്നതിനും വിരോധമില്ല.] പിന്നീടു ചതുരശ്രമണ്ഡലങ്ങളിൽ പാത്രങ്ങൾവെച്ച് പായസം, അപ്പം, അട, മലർ മുതലായതുവിളമ്പി ഗായത്രി കൊണ്ടു പ്രോക്ഷിച്ച 'സപ്ത്യായേദമന്നമമൃതരൂപം പരിവിഷ്ടം പരിവേക്ഷ്യമാണം ച തൃപ്യന്തു സ്വാഹാസംപദ്യതാം നമമ്' എന്നു നിവേദനം (പ്രതിനിധിക്രമത്തിലെങ്കിൽ പ്രതിനിധിഭക്ഷണം) മുതലായതു കഴിക്കുക. ഇതുപോലെ മററെല്ലാററിനും ചെയ്യേണ്ടതാണ്. (പ്രതിനിധി വിധിപ്പടിയാണെങ്കിൽ ആചമനം കഴിഞ്ഞു) പിന്നീടു കിഴക്ക് അഗ്രമായി ദർഭവിരിച്ച് 'ഭൊഃസപ്ത അയംതെബലിർന്നമമ; ഭോഃശേഷ അയം - -; മുതലായ മന്ത്രംകൊണ്ടു പിണ്ഡരൂപമായി ഓരോന്നിനും ബലിവെച്ച് ഗന്ധം വസ്ത്രം മുതലായതുകൊണ്ടഭ്യർച്ചിച്ച വിസർജനം കഴിക്കുക. (ഉപസിക്ക) [പ്രതിനിധിക്രമത്തിലാകിൽ അവക്കു താംബൂലം ദക്ഷിണ മുതലായതുംകൂടി വേണ്ടതാകുന്നു.] ഇതെല്ലാം ഇടത്തുടെ വേണമെന്നു പക്ഷം. പിന്നീട് 'പൃഥിവീ ദ്യൌഃപൃഥിവീചനഇമംയജ്ഞംമിമിക്ഷതാംപിപൃതാംനൊ ഭരീമഭിഃ' എന്നു ഭൂമിപ്രാർത്ഥനകഴിച്ച് 'ഓഷധയ ഇത്യസ്യാഥർവ്വണോഭിഷഗോഷധയോനുഷ്ടപ്. ധാന്യരാശികരണെ വിനിയോഗഃ.

ഓം ഓഷധയഃ സവ്ദംതെ സോമേനസഹരാജ്ഞാ-
യസ്മൈകൃണോതിബ്രാഹ്മണസ്തംരാജൻപാരയാമസി।
എന്നു ധാന്യരാശിയിട്ട് ആകലശേഷ്വിത്യസ്യ
കാശ്യപൊദേവലഃ പവമാനഃ സോമൊ ഗായത്രീ.
കലശസ്ഥാപനെ വിനിയോഗഃ.

ഓം ആകലശേഷുധാവതി പവിത്രെ പരിഷിച്യതെ- ഉക്ഥൈർയജ്ഞേഷുവർദ്ധതെ'- എന്നു ധാന്യോപരി കലശം വെച്ച് 'ഇമംമെഗംഗഇത്യസ്യസിന്ധുക്ഷിത് പ്രൈയമേധൊ, നദ്യോ, ജഗതീ— ഉദകപൂരണെവിനിയോഗഃ' 'ഓം ഇമം മെഗംഗെയമുനെ സരസ്വതി ശുതുദ്രിസ്തോമം സചതാപരുഷ്ണ്യാ- അസിക്ന്യാമരുദ്വൃധെ വിതസ്തയാർജീകീയെ ശൃണുഹ്യാസുഷോമയാ,- എന്നു ചൊല്ലികലശം പുണ്യോദകം കൊണ്ടുനിറച്ച കലശത്തിൽ സ്വർണനിർമ്മിതനാഗപ്രതിമയിട്ടുഷോഡശോപചാരം കൊണ്ടു പൂജിച്ച് താഴെക്കാണും പടിപ്രാർത്ഥിക്ക- 'ബ്രഹ്മലോകെചയെ സർപ്പാഃ ശേഷനാഗപുരോഗമാഃ- നമോസ്തുതേഭ്യഃ സു

പ്രീതാഃ പ്രസന്നാഃ സന്തുമമസദാ=൧- വിഷ്ണുലോകെചയെ സപ്പാവാസുകിപ്രമുഖാശ്ചയെ- നമോസ്തുതേഭ്യഃ സുപ്രീതാഃ പ്രസന്നാഃ സന്തുമെ സദാ=൨= രുദ്രലോകെചയെ സപ്പാസ്തക്ഷക പ്രമുഖാസ്തഥാ=൩=

[ശേഷം മൂന്നും നാലും പദങ്ങൾ എല്ലാററിനും മുമ്പോലെതന്നെ ചേർത്തു ചൊല്ലേണ്ടതാകുന്നു].

ഖാണ്ഡവസ്യതഥാദാഹെസ്വർഗ്ഗംയെ ചസമാശ്രിതാഃ—, ൪- സപ്പസത്രെചയെസപ്പാ ആസ്തീകേനാഭിരക്ഷിതാഃ—, ൫- മലയെ ചൈവയെസപ്പാഃ കക്കോടകമുഖാശ്ചയെ—, ൬ ധമ്മലോകെചയെ സപ്പാവൈതരണ്യാം സമാശ്രിതാഃ—, ൭- യെസപ്പാഃപാർവ്വതീയേഷുദരീസന്ധിഷുസംസ്ഥിതാഃ—, ൮- ഗ്രാമെവായദിവാരണ്യെയെസപ്പാഃ പ്രചരന്തിഹി—, ൯- പൃഥിവ്യാം ചൈവയെ സർപ്പായെ സപ്പാബിലസംസ്ഥിതാഃ —, ൧൦- രസാതലെചയെസപ്പാ അനന്താദ്യാമഹാബലാഃ—, ൧൧-

അനന്തരം ടി. പ്രതിമയുംകൂടെ ദാനാർഹമായപാത്രത്തിൽ (വിശിഷ്ടപുരുഷന്) ദാനം ചെയ്യുന്നതു് ഉത്തമമാകുന്നു. 'അനേനനസപര്‍ണ്ണനാഗദാനേന അനന്താദയൊനാഗദേവാഃ പ്രീയന്താം'- എന്നു സംകല്പ്പിക്കകൂടിവേണ്ടതാകുന്നു. പിന്നെ കാവിൽ നിവേദ്യവുംനൂറും പാലും മുറയ്ക്കു നടത്തണം. പിന്നീട്

'യസ്യസ്മൃത്യാചനാമോക്ത്യാതപഃ പൂജാക്രിയാദിഷു- ന്യൂനം സംപൂർണ്ണതാം യാതിസദ്യോവന്ദെതമച്യുതം, ഓം തൽസദ് ബ്രഹ്മാർപ്പണമസ്തു' എന്നുച്ചരിക്ക- ശുഭം-ശാന്തി.

സപ്പവധാദിദോഷം സംഭവിച്ചിട്ടുണ്ടെങ്കിൽ ജ്ഞാനവിദ്യാവിജ്ഞാനവിഭവന്മാരെ വരിച്ചു് (ക്ഷണിച്ചു്) അവരുടെ അനുമതിപ്രകാരം ചതുർദ്ദശ (൧൪) കൃച്ഛ്റപ്രായശ്ചിത്തദാനം കഴിച്ച ദേശകാലാദികീർത്തനപൂർവ്വം, അമുക (ഇന്ന) പുണ്യതഥൌമമജ്ഞാനാജ്ഞാനജസപ്പവധദോഷപരിഹാരാർത്ഥം ലോഹദണ്ഡദാനം കരിഷ്യേ-' എന്നു സംകല്പം ചൊല്ലി ദാനാർഹമായ പാത്രം (ആളെ) പൂജിച്ചു് 'ഇമം ലോഹദണ്ഡം സപ്പവധദോഷഹരം സദക്ഷിണം അമുകഗോത്രായ (ഇന്നാന്) തുഭ്യമഹം പ്രദദെ- പ്രതിഗൃഹ്യതാം-' എന്നു കൊടുക്കയും 'പ്രതിഗൃഹ്ണാമി-' എന്നു സ്വീകരിക്കയും വേണം- ഈ സമയം 'ദേവസ്യ

ത്വാസവിതുഃ പ്രസവേശ്വിനോർബാഹുഭ്യാം പൂഷ്ണോഹ സ്താഭ്യാമഗ്നേസ്തേജസാ സൂര്യസ്യവർച്ചസേന്ദ്രസ്യേന്ദ്രിയേ ണാഭിഷിഞ്ചാമി- ബലായശ്രിയൈ യശസേന്നാദ്യായ ഓം ഭൂർഭുവഃസ്വഃ-' എന്ന ജപിക്കയും കൂടി ചെയ്യണം- ഇതിനു ശേഷം തിന, അരി, ഗോതമ്പ്, എള്ള് ഇവയിലേതെ ങ്കിലുമൊന്നുകൊണ്ടു സർപ്പാകൃതിയുണ്ടാക്കി മുറത്തിൽവെച്ച്

'ഏഹിപൂർവ്വമൃതസർപ്പ അസ്മിൻപിണ്ഡേ സമാവിശ-
സംസ്കാരാർത്ഥമഹംഭക്ത്യാ പ്രാർത്ഥയാമിസമാഹിതഃ'-
എന്നു പ്രാർത്ഥിക്കണം. 'ഭുജംഗേശായവിദ്മഹെ;
സർപ്പജാതായധീമഹി- തന്നോനാഗഃ പ്രചോദയാൽ'.

എന്ന നാഗഗായത്രി മുതലായതു ചൊല്ലി ആവാഹി ച്ച ഷോഡശോപചാരക്രമത്തിൽ പൂജിച്ച് നമിച്ച് 'ഭോഃ സർപ്പ ഇമംബലിം ഗൃഹാണമമാഭ്യുദയംകുരു-' എന്നു ചൊ ല്ലി പായസാദി പദാർത്ഥംകൊണ്ടു ബലി വച്ചു കൈ കാൽ കഴുകി ആചമിക്കുക. പിന്നെ ശുദ്ധസ്ഥലത്തിരുന്നുമൂ ന്നു പ്രാണായാമം ചെയ്തു 'സകുടുംബസ്യമമേഹജന്മനി ജ ന്മാന്തരെ വാ ജ്ഞാനാജ്ഞാനാദ് [illegible]ജാതസർപ്പവധോ ത്ഥ ദോഷപരിഹാരാർത്ഥംസർപ്പസംസ്കാരകർമ്മകരിഷ്യേ-' എന്നു സംകല്പിച്ച് തറയുണ്ടാക്കി ലൌകികാഗ്നി—(പാവ കനാമാ) സ്ഥാപിച്ച് ദർഭകൊണ്ടു തൊട്ടു (കമ്പിവേലി പോലെ) കെട്ടി 'ഭൂർഭുവഃസ്വഃ-' എന്ന വ്യാഹൃതികൊണ്ട് അഗ്നി, വായു, സൂര്യൻ എന്നിവക്ക് ആജ്യാഹുതി കഴി ച്ച് സർപ്പമുഖത്തു പ്രജാപതിക്ക് ആജ്യാഹുതി ചെയ്ത് ആ ജ്യശേഷത്തിൽ മുക്കിയ സമിത്തുകൊണ്ടു സർപ്പത്തിന് അ ഗ്നിയിൽ ഹോമിക്കണം. അനന്തരം അതിന്റെ അഗ്നി കോണിൽ സ്ഥലശുദ്ധി വരുത്തി ചിത ചമച്ചു ശുദ്ധമാ ക്കി, ബലിമൂലയിലേക്കു തലയായി ദർഭ വിരിച്ചു സർപ്പപ്ര തിമ അതിന്മേൽ വച്ചു പിന്നീടു ജലവും (അഗ്നിക്കിരിപ്പി ടമായ) വലത്തുചെവിയും സ്പർശിച്ചു (തൊട്ടു) താഴെ പറ യുംപോലെ ഹോമം ചെയ്യുക. 'വ്യസ്തസമസ്തവ്യാഹൃതീ നാം വിശ്വാമിത്ര ജമദഗ്നി ഭരദ്വാജപ്രജാപതയ ഋഷയഃ- അഗ്നി വായു സൂര്യ പ്രജാപതയൊ ദേവതാഃ- ഗായത്ര്യുഷ്ണി ഗനുഷ്ടുബ് ബൃഹത്യശ്ഛന്ദാംസി- സർപ്പസംസ്കാരപ്രധാനാ ജ്യഹോമെ വിനിയോഗഃ- ഓം ഭൂഃ സ്വാഹാ, അഗ്നയ ഇ ദംനമമ= ഓം ഭുവഃ സ്വാഹാ അഗ്നായ ഇദം നമമ= ഓം

ഭുവഃ സ്വാഹാ അഗ്നയ ഇദം നമമ-' ഓം സ്വഃ സ്വാഹാ അഗ്നയഇദം നമമ= എന്ന വ്യാഹൃതികൾകൊണ്ടു് ആജ്യാഹുതി കഴിച്ച ശേഷം 'ഓം ഭൂർഭുവഃസ്വഃ സ്വാഹാ-, എന്നു സർപ്പമുഖത്തു നാലാമത്തെ ഉരു ഹോമിക്കണം. ശേഷിച്ച നെയ്യ് ഹോമപാത്രം (സ്രുവം)കൊണ്ടു സർപ്പദേഹത്തിന്മേൽ വീഴ്ത്തണം. പിന്നീടു ചിതയ്ക്കു വലത്തുവെച്ചു നമിച്ചു ക്ഷമാപ്രാർത്ഥന കഴിച്ചു ജലം (അഥവാ മാഷജലം) കയ്യിലെടുത്തു് 'ഓം ഭൂർഭുവഃ സ്വഃ സ്വാഹാ-' എന്നു സർപ്പദേഹത്തിൽ പ്രോക്ഷിക്കണം. പിന്നീടു് 'അഗ്നേ രക്ഷാണോ വസിഷ്ഠോഗ്നിർഗ്ഗായത്രീ- സർപ്പായാഗ്നിർദ്ദാനേ വിനിയോഗഃ- ഓം അഗ്നേ രക്ഷാണോ അംഹസഃ, പ്രതിഷ്ഠ ദേവരീഷതഃ- തപിഷ്ഠൈരജരോദഹ-'എന്നു ചൊല്ലിത്തിയ്ക്കണം. ഇത്രയും കഴിഞ്ഞു താഴെക്കാണും പ്രകാരം സ്തോത്രം ചെയ്യുക.

"ഓംനമോ ഽസ്തു സർപ്പേഭ്യോ-യെ, കെചപൃഥിവീമനു-
യെ അന്തരിക്ഷെയെദിവിതേഭ്യഃസർപ്പേഭ്യോനമഃ=
യെദോരോചനെദിവൊയെവാസൂര്യസ്യരശ്മിഷു-
യേഷാമപ്സുഷദഃകൃതം തേഭ്യഃസർപ്പേഭ്യോനമഃ=
യാ ഇഷവൊയാതുധാനാനാംയെവാവനസ്പതിംരനു-
യെവാവടേഷുശേരതെ തേഭ്യോസർപ്പേഭ്യോനമഃ-"॥

പിന്നീടു താഴെക്കാണുന്ന പൌരാണമന്ത്രങ്ങൾകൊണ്ടും സ്തുതിക്കുക.

"കാർക്കോടകനമസ്തേസ്തു ശംഖപാലനമോസ്തുതെ-
നാഗരാജമഹാദേവ ദിവ്യരൂപായതെനമഃ=
അഫണാഃഫണിനോയെച സവിഷാനിർവ്വിഷാശ്ചയെ-
സർവ്വെവടെശയാഃസർപ്പാഃപുണ്യമൂർത്തെ നമോസ്തുതെ=
ത്വയ ഭഗവതെ ശ്രീമദ്വാസുദേവായനിർമ്മിതം-
സ്വഭോഗേനൈവപര്യങ്കമായതംഭോഗിനാംവര=
ത്വയേയംജഗതീസ്വാമിൻ സ്വഫണാമണ്ഡലോപരി-
ധൃതൈകദേശെഹ്യണുവത് തസ്മൈ തുഭ്യംനമോനമഃ."

അനന്തരം താഴെക്കാണുംപടി പ്രാർത്ഥിക്ക.

'ത്രാഹിത്രാഹിമഹാഭോഗിൻ സർപ്പോപദ്രവദുഃഖതഃ-
സന്തതിംദേഹിമെപുണ്യാം നിർദ്ദുഷ്ടാംദീർഘദേഹിനീം=
പ്രപന്നം പാഹിമാംഭക്ത്യാ കൃപാലോ ദീനവത്സല-
ജ്ഞാനതോജ്ഞാനതോ വാപി കൃതഃസർപ്പവധോമയാ=
ജന്മാന്തരെതഥൈതസ്മിൻ മത്പൂർവ്വൈരഥവാവിഭോ-

തൽപാപം നാശയക്ഷിപ്ര മപരാധം ക്ഷമസ്വമെ-

ഇതു കഴിഞ്ഞു കളിച്ച. പോന്ന് ഒരു ദിവസമെങ്കി ലും ആശൌചമാചരിക്കണം പിന്നീട്ട സ്നാനാദി കഴിച്ച സർപ്പബലി (മുമ്പു പറഞ്ഞ വിധം) നടത്തേണ്ടതാണ്. ശുഭം. നമഃസർപ്പഭൂഷണായ.

---

൧൦. ഹോമവിശേഷങ്ങളിൽ ചേർക്കേണ്ട അഗ്നിനാമങ്ങൾ.

'ലൌകികെപാവകൊഹ്യഗ്നിഃപ്രഥമഃപരികീർത്തിതഃ-'

എന്ന പ്രമാണംമൂലം, ലൌകികാഗ്നിക്ക 'പാവകൻ' എന്നു പേരാകുന്നു. ലൌകികാഗ്നിയെന്നത് നവഗ്രഹപ്ര വേശാദി കാലത്തെ ഹോമാഗ്നിയാകുന്നു. മേലുള്ളവ ഗ്ര ന്ഥഗൌരവഭയത്താൽ മൂലമുദ്ധരിക്കാതെ നാമംകൊണ്ടു നിർദ്ദേശിക്കുന്നതാകുന്നു.

പുംസവനക്രിയയുടെ അഗ്നിക്കു പവമാനൻ. ശുഭ കർമ്മങ്ങളുടേതിനു ശോഭനൻ, സീമന്തത്തിന്റേതിനു മംഗ ലൻ, ജാതകർമ്മത്തിന്റേതിനു പ്രബലൻ, നാമകരണത്തി ന്റേതിനു പാർത്ഥിവൻ, അന്നപ്രാശനത്തിന്റേതിനു ശുചി, ചൂഡാകർമ്മത്തിന്റേതിനു സഭ്യൻ, ഉപനയനത്തിന്റേ തിനു സമുദ്ഭവൻ, ഗോദാന (ക്ഷൌര)ത്തിന്റേതിനു സൂര്യൻ വിവാഹത്തിന്റേതിനു യോജകൻ വൈശ്വദേവത്തി ന്റേതിനു രുക്മകൻ പ്രായശ്ചിത്തത്തിന്റേതിനു വിടൻ ദേവന്മാരെസംബന്ധിച്ചുള്ളവയുടേതിനു ഹവ്യവാഹനൻ പിതൃക്കളുടേതിനു കവ്യവാഹനൻ ശാന്തികർമ്മത്തിനുള്ള തിന്റേതിനു വരദൻ പുഷ്ടികർമ്മത്തിന്റേതിനു ബലവർദ്ധ നൻ പൂർണാഹുതിയുടേതിനു മൃഡൻ മൃതദഹനത്തിന്റേ തിനു ക്രവ്യാദൻ ലക്ഷഹോമത്തിന്റേതിനു വഹ്നി കോടി ഹോമത്തിന്റേതിനു ഹുതാശനൻ വൃഷോത്സർഗ്ഗത്തിന്റേ തിനു അദ്ധ്വരൻ എന്നിങ്ങനെ പേരാകുന്നു. "അമുക (ഭുന്ന) നാമാനമഗ്നിം" എന്നു പറയുന്നിടത്തു ആ ക്രിയ യ്ക്കനുസൃതമായി മേലുള്ള അഗ്നിനാമം (പവമാനനാമാ നം; ശോഭനനാമാനം; തുടങ്ങിയതു) ആയിരിക്കും മറ്റു [illegible] ഈശ്വരൻ വിഷ്ണുവെന്ന മുമ്മൂർത്തിസ്വരൂ പ[illegible]"ഗാർഹപത്യാഗ്നി ദക്ഷിണാഗ്നി ആഹവനീ യാഗ്നി"കളാകുന്നു അഗ്നിഹോത്രാഗ്നികൾ. [പുംസവ

* വ്യ *

ന ചന്ദ്രനാമാ-എന്നും, പ്രായശ്ചിത്തത്തെ വിധുരൈശ്വ വ-എന്നും പക്ഷാന്തരങ്ങളുണ്ട്.]

ശുഭം.

---

൧൧. ഹോമകുണ്ഡവിധി.

'പ്രാഗുദക്പ്ളവനാംഭൂമിംകാരയേദ്യത്നതോനരഃ'- എന്നു മത്സ്യപുരാണത്തിൽ പറഞ്ഞിരിക്കയാൽ ഹോമകുണ്ഡ സ്ഥലം കിഴക്കു ചരിവായൊ വടക്കു ചരിവായൊ ഇരിക്കണം.

'സർവ്വാധികാരികം കുണ്ഡം ചതുരശ്രം തു സർവ്വദം' എന്നു വസിഷ്ഠപഞ്ചരാത്രാദികളിൽ പറഞ്ഞപ്രകാരം ചതുഷ്കോണമായുള്ള കുണ്ഡം സർവ്വസാധാരണവിഷയമായി സാമാന്യേന വിധിക്കപ്പെട്ടിരിക്കുന്നു. വിശേഷമായിട്ടാകുമ്പോൾ—:

'ചതുരശ്രം യോനിമർദ്ധചന്ദ്രം ത്ര്യശ്രം സുവർത്തുളം.
ഷഡശ്രം പങ്കജാകാരമഷ്ടാശ്രം, താനിനാമതഃ'

ചതുഷ്കോണായും യോന്യാകാരമായും അർദ്ധചന്ദ്രാകൃതിയായും ത്രികോണായും വർത്തുളം (വട്ടം) ആയും ഷൾക്കോണായും താമരപ്പൂവിൻെറ ആകാരമായും അഷ്ടകോണായും ഇരിക്കും.

'യാവൽകുണ്ഡസ്യവിസ്താരം ഖനനംതാവദിഷ്യതെ.
കുണ്ഡാനാം യാദൃശംരൂപം മേഖലാനാം ച താദൃശം'

എന്നപ്രമാണത്താൽ കുണ്ഡത്തിൻെറ വിസ്താരത്തോളം താഴ്ചവേണമെന്നും കുണ്ഡത്തിൻെറ ആകൃതിയിൽ മേഖലയും (ദർഭകൊണ്ടും മണ്ണുകൊണ്ടും ഉണ്ടാക്കപ്പെടുന്ന വേഷ്ടനവും) വേണമെന്നും പറയപ്പെട്ടിരിക്കുന്നു. (മേഖല, രണ്ടംഗുലം സ്ഥലം (കുഴിയിൽനിന്നു) തള്ളിനിർമ്മിക്കേണ്ടതാകുന്നു).

'ഖാതാദേകാംഗുലംത്യക്ത്വാമേഖലാനാംവിധിർഭവേൽ-'
എന്ന പിംഗലാമതമനുസരിച്ച പ്രമാണവുമുണ്ട്.

'മുഷ്ടിമാത്രമിതംകുണ്ഡംശതാർദ്ധേസംപ്രചക്ഷതെ-
ശതഹോമേരത്നിമാത്രം ഹസ്തമാത്രം സഹസ്രകെ-'

അമ്പതു സംഖ്യയോളം ഹോമിക്കുന്നതിനു പിടിമുഴം വിസ്താരമുള്ള കുണ്ഡവും നൂറു സംഖ്യയ്ക്കു ചെറുവിരൽവച്ച മുഴം വിസ്താരമുള്ള കുണ്ഡവും സഹസ്രസംഖ്യയ്ക്കു ഒരു

കോലളവുള്ള കുണ്ഡവും വേണ്ടതാകുന്നു.
[‘സഹസ്രേ ത്വാഹഹോതവ്യേ കുണ്ഡം ഹസ്തപ്രമാണകം’ എന്നു ഭവിഷ്യോത്തരത്തിലും പറഞ്ഞിട്ടുണ്ട്]

ദ്വിഹസ്തമയുതേ തദ്വല്ലക്ഷഹോമേ ചതുഷ്കരം-
ദശലക്ഷേ തു ഷൾഹസ്തം കോട്യാമഷ്ടകരം സ്മൃതം.’

പതിനായിരം കൈ ഹോമിക്കുന്നതിന്നു രണ്ടു കോലും ലക്ഷം ഹോമിക്കുവാൻ നാലു കോലും പത്തുലക്ഷം ഹോമത്തിന് ആറു കോലും ഒരു കോടി ഹോമിപ്പാൻ എട്ടു കോലും കുണ്ഡത്തിന്നു വിസ്താരം വേണ്ടതാകുന്നു.
‘ഏകലക്ഷമിതം കുണ്ഡമേകഹസ്തം വിധീയതേ-’

എന്നു പക്ഷാന്തരത്താൽ ഒരു ലക്ഷം ഹോമിക്കുന്നതിന്നു ഒരു കോൽ വിസ്താരം മതിയെന്നുമുണ്ട്. യാമളാദി പ്രായപ്രകാരം ‘ദ്വിഹസ്തമയുതേ’ എന്നു തുടങ്ങിയ ദ്വിഹസ്താദി ക്രമത്തിന്നു മുൻ പറഞ്ഞ ഹസ്ത (കോൽ കണക്ക്) പരിമാണം ആയ കുണ്ഡത്തിന്റെ ഈശാനകോണുമുതൽ നിരൃതി കോണുവരെ കോണോട്ടുകോണ് ചരടു പിടിച്ചുള്ള ദൈർഘ്യം കണ്ട് മേലുള്ളതിന്നു കീഴുള്ളതിന്റെ ...ഇക്രമത്തിൽ വച്ചുകൊള്ളേണ്ടതാകുന്നു നിർണ്ണയം.

‘സർവ്വസിദ്ധികരം കുണ്ഡം ചതുരസ്രമുദാഹൃതം=
പുത്രപ്രദം യോനികുണ്ഡമർദ്ധചന്ദ്രം ശുഭപ്രദം=
ശത്രുക്ഷയകരം ത്ര്യശ്രം വർത്തുളം ശാന്തികർമ്മണി-
ഛേദമാരണയോഃ കുണ്ഡം ഷഡസ്രം പത്മസന്നിഭം=
പുഷ്ടിദം രോഗശമനം കുണ്ഡമഷ്ടാശ്രമീരിതം-’

ചതുരശ്രമായ കുണ്ഡം സർവ്വസിദ്ധിപ്രദവും ആലില ഭാഷയിലുള്ളത് പുത്രപ്രദായകവും അർദ്ധചന്ദ്രാകൃതിയിലേതു ശുഭകരവും മുക്കോണായിരിക്കുന്നതു ശത്രുനാശനവും വട്ടത്തിലുള്ളതു ശാന്തികർമ്മത്തിന്നുതകിയതും ഷൾക്കോണകുണ്ഡം ഛേദനമാരണാദിക്രിയകൾക്കു വിഹിതവും അഷ്ടകോണം പുഷ്ടിപ്രദവും രോഗനാശകവും ആകുന്നു. ശുഭം.

---

## ൧൨. ഹോമക്രമം.

‘കുണ്ഡേ വാ സ്ഥണ്ഡിലേ വാപി വീക്ഷണാദിഭിസംസ്കൃതേ
പ്രാഗഗ്രാ ഉദഗഗ്രാശ്ചതിസ്രോ രേഖാഃ സമാലിഖേൽ-’

കുണ്ഡമാകട്ടെ സ്ഥലമാകട്ടെ ഹോമഭൂമി ‘രം’ ബീ

ജം ജപിച്ചു നോക്കിയും 'ഫൾ' കാരം ജപിച്ചു തട്ടി നിര ത്തിയും അതുകൊണ്ടുതന്നെ പ്രോക്ഷിച്ചും 'ഹും' കാരംകൊ ണ്ടു അവഗുണ്ഠനംകൊണ്ട് (ഇന്ന) 'ദേവതാകുണ്ഡായനമഃ' എ ന്നു പൂജിക്കണം. പിന്നീട്ട കിഴക്കുപടിഞ്ഞാറും വടക്കതെ ക്കുമായി മുമ്മൂന്നു വരകൾ വരച്ചുകൊൾക. [പ്രാവയിൽ,

'പ്രാഗഗ്രാണാംസ്ഥിതാദേവാമുകുന്ദേശപുരന്ദരാഃ-
രേഖാണാമുദഗഗ്രാണാം ബ്രഹ്മവൈവസ്വതേന്ദവഃ'.

എന്നു തിലകകർത്താവായ ലക്ഷ്മണാചാര്യൻ അഭി പ്രായപ്പെട്ടുകയാൽ ആദ്യരേഖകളിൽ മുകുന്ദൻ, ഈശ്വര ൻ, ഇന്ദ്രൻ ഈ ദേവന്മാരും പിന്നെപ്പറഞ്ഞ രേഖകളിൽ ബ്രഹ്മാവ്, വൈവസ്വതൻ, ചന്ദ്രൻ ഈ ദേവന്മാരുംസ്ഥി തിചെയ്യുന്നു (അധിഷ്ഠിതഭാവത്തിലിരിക്കുന്നു) എന്ന് അ റിയേണ്ടതാണ്]. ടി രേഖകളിൽ പ്രദക്ഷിണക്രമത്തിൽ (ഇടത്തുനിന്നു വലത്തോട്ടു) 'ഓം, ഹ്രീം, ശ്രീം, ഐം, ക്ലീം, സൌഃ'; എന്ന് ഓരോ രേഖയിലും(ദേവതയെ)പൂജിക്കുക.
[വിസ്തരഭയത്താൽ ബ്രഹ്മസംഹിതാദി പ്രമാണ വചനങ്ങളുദ്ധരിക്കുന്നില്ല]

'പാഷാണഭവവഹ്നിംചയദിവാ f രണിസംഭവം-
ശ്രോത്രിയാണാംഗേഹജംചവാനസ്ഥംവാഥവാഹരേൽ-'

അഗ്നി ഇത്തരത്തിലൊന്നായിരിക്കണമെന്നു ഗൌത മീയത്തിൽ പറഞ്ഞിരിക്കുന്നു. ഇങ്ങനെ ശ്രേഷ്ഠമായ അ ഗ്നി 'കൊണ്ടുവന്നു) 'ഷോഡശംസ്സനമൂലേനമന്ത്രിതം തം വിലോകയേൽ' എന്ന വിധം മൂലം (രം-ബീജം) കൊണ്ടു ഉ രു ചൊല്ലി നോക്കി 'ഫൾ' എന്നു ജപിച്ചു 'ഹുംക്രവ്യാദേ ഭ്യഃ സ്വാഹാ' എന്നു ക്രവ്യാദാംശം കളയണം-

['അഗ്നിമിഹാരയേദസ്ത്രമന്ത്രേണതദനന്തരം-
ഹുംഫഡന്തേനമൂലേനക്രവ്യാദാംശം പരിത്യജേൽ'-

എന്ന് ഇതിനു പ്രമാണവുമുണ്ട്]. പിന്നീട്ട ബീജം കൊണ്ടു സംരക്ഷിച്ചു 'ഹും' കൊണ്ട് അവഗുണ്ഠനംചെയ്തു ധേനുമുദ്ര കാട്ടി അമൃതീകരണം കഴിച്ചു തീയെടുത്തു മൂന്നുവ ട്ടം കുണ്ഡത്തിനു മേൽ ചുററിച്ചു തനിക്കഭിമുഖമായി കുഴി യിൽ സ്ഥാപിക്കണം. 'ഹ്രീം വഹ്നിമൂർത്തയെനമഃ' എന്ന് അച്ചിക്കണം- പിന്നീട്ട 'രം വഹ്നിചൈതന്യായനമഃ' എ ന്നു ചൈതന്യം യോജിപ്പിക്കണം. 'ഭൃഗുഃഋഷിഃ- പാവ കോ,ദേവതാ- ഗായത്രീ ഛന്ദഃ- സഹസ്രാച്ചിഷെ ഹൃദയാ യനമഃ. സ്വസ്തിപൂർണ്ണായശിരസെ സ്വാഹാ- ഉത്തിഷ്ഠ

പൃഥുഷായശിഖായൈവഷട്- ധൂമവ്യാപിനേകവചായ ഹും- സപ്തജിഹ്വായനേത്രത്രയായവൌഷട്- ധനഞ്ജയായ അസ്ത്രായഫട്'- ഇതുകൊണ്ടു ന്യാസാദി കഴിച്ച് 'ഓം ചിത്പിംഗല ഹനഹനദഹദഹ പചപച സർവ്വംജ്ഞാപയജ്ഞാപയ സ്വാഹാ'- എന്നു ചൊല്ലി തീ കത്തിക്കണം.

'അഗ്നിംപ്രജ്വലിതംവന്ദേ ജാതവേദംഹുതാശനം- ഹിര സുവർണ്ണവർണ്ണമമലംസമിദ്ധംവിശ്വതോമുഖം'- എന്ന

എന്നു സ്തോത്രം ചെയ്യുന്നു. പിന്നെ 'അഗ്നേത്വം (അമുക) നാമാസി'- എന്നു മുമ്പു പറഞ്ഞ അഗ്നിനാമങ്ങളിൽ പ്രസ്തുത കർമ്മത്തിന് ഉപയുക്തമായ നാമം കൂട്ടിച്ചേർത്തുകൊള്ളുക. 'ഓം വൈശ്വാനരജാതവേദ ഇഹാവഹ ലോഹിതാക്ഷസർവ്വകർമ്മാണിസാധയസ്വാഹാ'- എന്നുഗന്ധാർഘ്യാദികളെക്കൊണ്ടു പൂജിച്ചു 'ഓം അഗ്നേർഹിരണ്യാദി സപ്തജിഹ്വാഭ്യോനമഃ-' എന്നുച്ചരിക്ക. (അഗ്നിയുടെ സപ്തജിഹ്വകൾ, "ഹിരണ്യാ, ഗഗനാ, രക്താ, കൃഷ്ണാ f ന്യാ'സുപ്രഭാ'മതാ- 'ബഹുരൂപാ' f 'തിരക്താ' ചസ്യാത്തപി ക്യുയാഗകർമ്മസു". ഇവയാകുന്നു). പിന്നീട് കുശമുഷ്ടികൾ നെയ്യിൽ മുക്കിയെടുത്തു ഇടത്തു ഇഡ (എന്ന നാഡി)യും വലത്തു പിംഗലയും മദ്ധ്യേ സുഷുമ്നയും ധ്യാനിച്ചു ഹോമിക്കുക. അനന്തരം സ്രുവംകൊണ്ടു വലത്തുനിന്നു നെയ്യെടുത്തു 'ഓം അഗ്നയേ സ്വാഹാ' എന്നഗ്നിയുടെ വലംകണ്ണിൽ ഹോമിക്കുക. അതുപോലെ പാത്രത്തിന്റെ ഇടത്തെഭാഗത്തുനിന്നു നെയ്യെടുത്തു 'ഓം സോമായസ്വാഹാ'- എന്ന് ഇടത്തേക്കണ്ണിലും മദ്ധ്യത്തിൽനിന്നു നെയ്യെടുത്തു 'ഓം അഗ്നീഷോമാഭ്യാംസ്വാഹാ' എന്നു ലലാടനേത്രത്തിലും ഹോമിക്കുക. [സ്രുവം അഥവാ സ്രുക്കും, ജുഹുവും യജ്ഞപാത്രങ്ങൾ ആണെന്നു പ്രസിദ്ധമാണല്ലോ. 'സ്രുവതാഘൃതാദികമസ്മാൽ' എന്നു സ്രുവത്തിനും 'ജുഹോത്യനയാഘൃതം' എന്നു ജുഹുവിനും ശബ്ദകൃതവിവൃത്തിയുണ്ട്. 'ഖദിരസ്യസ്രുവോമതഃ' എന്നുള്ളതുകൊണ്ട് സ്രുവം കരിങ്ങാലിച്ചമതകൊണ്ടും 'ജുഹുഃപലാശകാഷ്ഠസ്യ' എന്നതിനാൽ ജുഹു പ്ലാശുകൊണ്ടു നിർമ്മിക്കപ്പെടുന്നതും മുറയ്ക്കു വടപത്രാകൃതിയിലും അർദ്ധചന്ദ്രാകൃതിയിലും ഇരിക്കുന്നതും ആയിരിക്കും.]

പിന്നീടു വലത്തുഭാഗത്തുനിന്നു നെയ്യെടുത്ത് 'അഗ്ന

യെ സ്വിഷ്ടകൃതെസ്വാഹാ'- എന്നു അഗ്നിയുടെ മുഖത്തു ഹോമിക്ക. അനന്തരം 'ഓംഭൂഃസ്വാഹാ- ഓം ഭുവഃസ്വാഹാ ഓം സ്വഃസ്വാഹാ' എന്നു മഹാവ്യാഹൃതിഹോമം ചെയ്യുക.

['സ്രുവേണ ദക്ഷിണാദ്ഭാഗാദാദായാജ്യംഹൃദാഗ്നൗ ജുഹുദായഗ്നയെസ്വാഹേത്യഗ്നേർദക്ഷിണലോചനെ' എന്നു തുടങ്ങി ഈ വിഷയം ശാരദാതിലകത്തിലും മററും പറയുന്നു]

പിന്നീട് 'ഓം വൈശ്വാനരജാതവേദഇഹാവഹ ലോഹിതാക്ഷ സർവ്വാണികർമ്മാണിസാധയസ്വാഹാ' എന്നു മൂന്നുരു ഹോമിക്കുക. ഇതിന്നു ശേഷം അതാതു ഹോമത്തിന്നു വേണ്ടതായ മൂർത്തിമൂലംകൊണ്ടു ദേവതയെ പീഠപൂർവ്വം പൂജിച്ചു ദേവതാമുഖത്തു മൂലംകൊണ്ടു (൨൫) ഘൃതാഹുതി ചെയ്തു അഗ്നിയ്ക്കും പ്രസ്തുതക്രിയാംഗദേവതയ്ക്കും തന്റെ ആത്മാവിനോടു ഐക്യം ഭാവിച്ചു (൧൧) ഘൃതാഹുതിചെയ്തു സംകല്പംചൊല്ലി അതാതു കല്പത്തിൽ പറഞ്ഞ ദ്രവ്യങ്ങളെക്കൊണ്ടു ഹോമം കഴിച്ചുകൊള്ളണം.

[ഇങ്ങിനെ ഹോമസംക്ഷേപം ബൃഹദ്ധോമപ്രയോഗാദികൾ തന്ത്രസാരാദികളിൽകാൺക.]

"അർക്കഃപലാശഃഖദിരോഹ്യപാമാർഗ്ഗശ്ചപിപ്പലഃ-
ഉദുംബരഃശമീദൂർവ്വ കുശാശ്ചസമിധഃക്രമാൽ."

എന്നുള്ള പ്രമാണത്താൽ വെള്ളെരിക്കു, പ്ലാശു, കരിങ്ങാലി, വൻകടലാടി, അരയാൽ, അത്തി, വഹ്നിച്ചമത, കറുക, ദർഭ എന്നിവയെല്ലാം നവഗ്രഹങ്ങളുടെ ചമതകളായി പറയപ്പെട്ടിരിക്കുന്നു. മാരണപൌഷ്ടികാദികൾക്കു അതാതു കല്പോക്തങ്ങൾ ഗ്രഹിക്കണം. ഹോമം പ്രകാരഭേദംകൊണ്ടു സർവ്വദേവപ്രസാദദ്വാരാകാമ്യനിഃശ്രേയസാദി സമസ്തഫലപ്രദായകമാകുന്നു. സദ്യഃഫലപ്രദവുമാണ്. ദേവന്മാർ അഗ്നിമുഖന്മാരാണെന്നാകുന്നു വേദരഹസ്യം. രോഗശമനത്തിന്നു പ്രത്യേകിച്ചും നല്ലതെന്നു സായണമാധവീയകർമ്മവിപാകത്തിൽ പറഞ്ഞിട്ടുണ്ട്. പ്രമാണം—

'ജന്മാന്തരകൃതംപാപം വ്യാധിരൂപേണജായതെ-
തച്ഛാന്തിരൌഷധൈർദാനൈർജപഹോമാർച്ചനാദിഭിഃ'-
'ശ്രീഫലോത്ഥസമിത്ഭിസ്തുഹോമഃസമ്പത്സമൃദ്ധയെ-
പലാശതരുജാഭിസ്തു ബ്രഹ്മവർച്ചസസിദ്ധയെ=
വടോത്ഥാഭിർന്നപ്രാപ്തിഃഖാദിരാദിഭിസ്തുകാന്തയെ-

തിലൈസ്സധൎമ്മനാശായനഷ്ഷൈ‌ഃശത്രുശാന്തയെ
പായസേനകൃതൊഹോമഃകാന്തിശ്രീകീൎത്തിവൎദ്ധനഃ'

ക്രൂവളക്കായ് (അഥവാ കമ്പ്) ഹോമിച്ചാൽ സമ്പത്തും പ്ലാശിൻചമത ഹോമിച്ചാൽ വൃത്താദ്ധ്യയനജന്യമായ തേജസ്സമൃദ്ധിയും പേരാൽകൊട്ട ഹോമിച്ചാൽ ധനവും കറിങ്ങാലി ഹോമിച്ചാൽ കാന്തിയും എള്ള് ഹോമിച്ചാൽ അധൎമ്മനാശവും കടുക് ആയാൽ ശത്രുക്ഷയവും പായസമായാൽ കാന്തി,ശ്രീ, കീൎത്തിയെന്നിവയും ഉണ്ടാകുമെന്നു പറയപ്പെട്ടിരിക്കുന്നു. ശുഭം ശാന്തി.

---

## ൧൩. മൃത്യുംജയഹോമം.

മൃത്യുംജയമഹാമന്ത്രംകൊണ്ടുള്ള ഹോമം ആയുൎവ്വൎദ്ധനയ്ക്കു മാത്രമല്ലെന്നും കഠിനജ്വരാഭിചാരാദിശാന്തിക്കും പ്രധാനമാണെന്നും താഴെപറയുന്ന പ്രമാണംകൊണ്ടുകിട്ടുന്നു.

'തീവ്രജ്വരാഭിചാരാദിശാന്തിദം ഹവനംസ്മൃതം
മൃത്യുഞ്ജയാഖ്യമന്ത്രേണനൈനവകേവലമായുഷെ.'

ഈ മൃത്യുഞ്ജയം സാധാരണ ഏഴുദിവസംകൊണ്ടാണ് പൂൎത്തിയാകുന്നത്. അതിനു അമൃത്, നാല്പാമരമൊട്ട്, എള്ള്, കറുക, പാൽ, നെയ്യ്, പാല്പായസം ഇവ ക്രമേണ ഓരോദിവസം ഹോമിക്കണം. ഹോമസംഖ്യ പതിനായിരമുരു ഏതിനും പൎയ്യാപ്തമാകുന്നു.
'ഹോമസംഖ്യാതുസൎവ്വത്രായുതമാനേനകീൎത്തിതാ.'

എന്നു പ്രമാണമുണ്ട്. കൂട്ടുമൃത്യുഞ്ജയമായാൽ എല്ലാംകൂട്ടി ഒരു ദിവസംകൊണ്ടും കഴിക്കാം. പക്ഷെ ക്രിയാധിക്യെഫലാധിക്യം എന്നാകുന്നു നിശ്ചയം.

'അസ്യശ്രീമൃത്യുംജയമഹാമന്ത്രസ്യ വാമദേവ, കഹോളവസിഷ്ഠാഋഷയഃ- പംക്തിഗായത്ര്യനുഷ്ടുഭഃഛന്ദാംസി- സദാശിവമഹാമൃത്യുജയരുദ്രോദേവതാഃ- ശ്രീംബീജം- ഹ്രീം × ശക്തിഃ- ഹവനെ വിനിയോഗഃ- ഓംഹൌം ഓം ജൂം സഃ= ഓംഭൂൎഭുവസ്സ്വഃ, ത്ര്യംബകം ഓം നമൊഭഗവതെ രുദ്രായ ശൂലപാണയെസ്വാഹാ ഹൃദയായനമഃ. ഓം യജാമഹെ ഓംഅമൃതമൂൎത്തയെ മാം ജീവയശിരസെസ്വാഹാ—ഓം സുഗന്ധിം പുഷ്ടിവൎദ്ധനം ഓം ചന്ദ്രശിരസെ ജടിനെശിഖായൈവഷട്.

ഓം ഉർവ്വാരുകമിവബന്ധനാത് ഓം ത്രിപുരാന്തകായ ഹാം ഹ്രീം കവചായ ഹും- ഓം ഹൗം മൃത്യോർമ്മുക്ഷീയ ഓം നമസ്ത്രിലോചനായ ജൂം സ്രൃജ്ഞ സാമമന്ത്രായ നേത്രത്രയായ വൌഷട് ഓം ഹ്രൌം മാ f മൃതാത് ഓം നമോഗ്നിത്രയായജ്വലനായ മാം രക്ഷ ഓം അഘോരാസ്ത്രായ അസ്ത്രായ ഫട്. ധ്യാനം, ഹസ്താംഭോജ യുഗസ്ഥകുംഭയുഗളാദുദ്ധൃത്യ തോയം ശിരഃ സിഞ്ചന്തം കരയോര്യുഗേന ദധതം സ്വാങ്കേ സകുംഭൌ കരൌ. അക്ഷസ്രങ് മൃഗഹസ്തമംബുജഗതം മൂർദ്ധസ്ഥചന്ദ്രസ്രവൽ പീയൂഷോന്നതനും ഭജേ സഗിരിശം മൃത്യുഞ്ജയം ത്ര്യംബകം. മന്ത്രഃ—, ഓം ഹൗം ജൂം സഃ ഓം ഭൂർഭുവഃസ്വഃ ഓം ത്ര്യംബകം ഓം നമോഭഗവതെ രുദ്രായ ശൂലപാണയെ ഓം യജാമഹെ ഓം അമൃതമൂർത്തയെ മാം ജീവയ ഓം സുഗന്ധിം പുഷ്ടിവർദ്ധനം ഓം ചന്ദ്രശിരസ്സേ ജടിനെ ഉർവ്വാരുകമിവബന്ധനാത് ഓം ത്രിപുരാന്തകായ ഓം ഹൗം മൃത്യോർമ്മുക്ഷീയ ഓം നമസ്ത്രിലോചനായ ജൂം സ്രൃജ്ഞഃ സാമമന്ത്രായ ഓം ഹ്രൌം മാ f മൃതാത് ഓം നമോഗ്നിത്രയായജ്വലനായ മാം രക്ഷ ഓം അഘോരാസ്ത്രായ ഹും ഫട് സ്വാഹാ.

താഴെ കാണുന്ന മൃതസംജീവന്യപരനാമകമൃത്യുഞ്ജയകർമ്മം ഹോമിക്കാം. വസിഷ്ഠാനുഷ്ടുപ്. മഹാമൃത്യുഞ്ജയത്ര്യംബകരുദ്രഃ. പ്രണവോബീജം. സ്വരാഃ ശക്തി ബിന്ദവഃ കീലകം. സർവ്വ മൃത്യുവിനാശാർത്ഥം സർവ്വാഭീഷ്ട കാമനാവാപ്ത്യർത്ഥം മൃത്യുഞ്ജയ ഹോമെവിനിയോഗഃ. ഓം ഹൗം ജൂം സഃ അംഗുഷ്ഠാഭ്യാം നമഃ. ഓം ഭൂർഭുവഃസ്വഃ തർജ്ജനീഭ്യാം സ്വാഹാ. ഓം ത്ര്യംബകം യജാ— —വർദ്ധനം മദ്ധ്യമാഭ്യാം വഷട്-ഓം ഉർവ്വാരുകബന്ധനാൽ അനാമികാഭ്യാം ഹും. ഓം മൃത്യോർമ്മുക്ഷീയ മാ f മൃതാൽ കനിഷ്ഠികാഭ്യാം വൌഷട്. ഓം സ്വഃ ഭുവഃ ഭൂഃ ഓം സഃ ജൂം ഹൗം ഓം ത്ര്യംബകം യജാമഹെ — — — ഉർവ്വാരുകമിവബന്ധനാൽ കരതലകര പൃഷ്ഠാഭ്യാം ഫട്. (ഇതുപോലെതന്നെ ഹൃദയാദിന്യാസവും) 'ഓം ഭൂർഭുവഃസ്വരോം' എന്നു ദിഗ്ബന്ധം. ധ്യാനം-, അരുണകമലകാന്തി സ്വർദ്ധ്രുനീരാജമാനം കരകലിതകപാലം സ്വാക്ഷമാലാം ദധാനം. കലശമമൃതപൂർണ്ണം ശൂലഹസ്തം ജ്വലന്തം ത്രിനയനമഭിവന്ദേ മൃത്യുമൃത്യും മഹേശം. മൂലമന്ത്രഃ-ഓം ഹൗം ജൂം സഃ ഓം ഭൂർഭുവഃസ്വഃ ഓം ത്ര്യംബകം യജാമഹെ സുഗന്ധിം പുഷ്ടിവർദ്ധനം- ഉർവ്വാരുകമി

വബന്ധനാൻമൃത്യോർമുക്ഷീയമാ/മൃതാൽ. ഓം സ്വഃഭുവഃഭൂഃ ഓംസഃ ജൂംഹൗം ഓം-॥ മൃത്യുംജയഹോമത്തിനുള്ള ദ്രവ്യങ്ങൾ വള്ളി, മൊട്ടു, എള്ള്, കറുക, പാൽ, നെയ്യ്, പാല്പായസം ഇവകളാകുന്നു.

'സുധാ, വല്ലി, തിലാ, ദൂർവ്വാ, പയഃ, സർപ്പിഃ, പയൊഹവിഃ; എന്ന പ്രമാണമുണ്ട്. (വള്ളി അമൃതിന്റേതും മൊട്ടു പേരാലിന്റേതുമാണെന്നു പ്രസിദ്ധമാകുന്നു.)

ഇങ്ങനെ ഹോമം ചെയ്യുന്നതു മുമ്പു പറഞ്ഞപ്രകാരം സംസ്കരിച്ച അഗ്നിയിലായിരിക്കേണ്ടതാണ്. അല്ലാതെ ഉള്ളതിനു നിയാമകം കർത്തൃപുരുഷേച്ഛ മാത്രമാകുന്നു. ശുഭം.

## ൫൪. തിലഹോമം.

ഇതിനു ദേശകാലാദികീർത്തനവും സംകല്പവും കഴിച്ച് ഹോമക്രമത്തിൽ പറഞ്ഞവിധം അഗ്നിയെ സംസ്കരിച്ചു സാമാന്യമായി ജ്യോതിഷികാഭിപ്രായമനുസരിച്ചുള്ള സംഖ്യ, സുദർശനം, അഷ്ടാക്ഷരമൃത്യുഞ്ജയം, എന്നീ മന്ത്രങ്ങൾകൊണ്ടു ഹോമം കഴിച്ചശേഷം പതിനായിരംവരെ ഗായത്രികൊണ്ടു ഹോമിക്കണം. ഓരോ തിലമുഷ്ടിഹോമത്തിന്റെയും പിന്നാലെ ഓരൊ ഘൃതാഹുതിയും വേണ്ടതാകുന്നു.

ദുർദ്ദേവതകളൊ മഹാഭൂതാദികളൊക്കൂടി മൂതിപ്പെട്ടിട്ടുള്ളതായിരിക്കയും സാമാന്യരീതിയിലുള്ള ഹോമാദി പോരാതെ കാണുകയും ചെയ്താൽ ഛിന്നഭൈരവി, ധൂമാവതി മുതലായ വിദ്വേഷപ്രധാനമന്ത്രങ്ങൾകൊണ്ടു കടുകു ഹോമിച്ചു ബാധാ വേർപാടുവരുത്തി തിലഹോമം കഴിക്കേണ്ടതാണ്. ഈ ബാധതിരിക്കൽ അതിദുർഘടമായി വന്നാൽ പതിനായിരം ഉരു താരിതാമന്ത്രം ജപിച്ചു സംസ്കരിച്ച കടുക് ഹോമിച്ചാൽ നിശ്ചയമായും വേർപാടുണ്ടാകുമെന്നു പ്രകൃതവിഷയനദീഷ്ണനായ ഒരാചാര്യൻ മന്ത്രപ്രകരണശ്രവണാനുഷ്ഠാനകാലത്ത് ഉപദേശിച്ചിട്ടുണ്ട്.

ഈ ദേശകർമ്മസംചയംകൊണ്ടും ശുദ്ധിവരാത്തവിധം അത്ര ദുഷിച്ച സന്താപമായിരുന്നാൽ, സകലാജ്ഞാതപാപവിധ്വംസകമായ ചിന്മന്ത്രംക്കൂടി പതിനായിരം ഉരു ഹോമിച്ചാൽ മതിയാകുമെന്നതു ശാസ്ത്രസമ്മതവും

സംപ്രദായരഹസ്യവുമാകുന്നു. ആവാഹിക്കേണ്ടതായുള്ളവയെ സ്വയംവരഘൎഗ്ഗരാവണാദി ആകൎഷണമന്ത്രങ്ങൾകൊണ്ടു പ്രതിമകളിൽ ആവാഹിച്ച് ഇഷ്ടസ്ഥലങ്ങളിൽ ഇരുത്തേണ്ടതാണു്.

ശുഭം.

---

൧൫. ഗണപതിഹോമം.

ഹരിഃ-ശുക്ലാംബരധരം വിഷ്ണും ശശിവൎണ്ണം ചതുൎഭുജം- പ്രസന്നവദനം ധ്യായേത സൎവ്വവിഘ്നോപശാന്തയേ= തദേവലഗ്നം സുദിനം തദേവ താരാബലം ചന്ദ്രബലം തദേവ-വിദ്യാബലം ദൈവബലം തദേവ ലക്ഷ്മീപതേരംഘ്രിയുഗം സ്മരാമി=അപവിത്രഃ പവിത്രോ വാ സൎവ്വാവസ്ഥാം ഗതോപി വാ. യഃ സ്മരേൽ പുണ്ഡരീകാക്ഷം സ ബാഹ്യാഭ്യന്തരഃ ശുചിഃ=മാനസം വാചികം പാപം കൎമ്മണാ സമുപാൎജ്ജിതം. ശ്രീരാമസ്മരണേനൈവ വ്യപോഹതി ന സംശയഃ തിഥിൎവ്വിഷ്ണുസ്തഥാ വാരം നക്ഷത്രം വിഷ്ണുരേവ ച-യോഗശ്ചകരണം ചൈവ സൎവ്വം വിഷ്ണുമയം ജഗൽ=ഹരിഃ ഓം- ഇത്രയും ചൊല്ലി മുൻപോൽ (അദ്യശ്രീമദ്ഭഗവതോ മഹാപുരുഷസ്യ എന്നതുടങ്ങി) ദേശകാലങ്ങൾ കീൎത്തിച്ച്- ശുഭതിഥൌ (എന്നതിനുശേഷം) അസ്മാകം സകുടുംബാനാം ക്ഷേമസ്ഥൈൎയ്യവീൎയ്യവിജയായുരാരോഗ്യൈശ്വൎയ്യാണാം അഭിവൃദ്ധ്യൎത്ഥം ആയുഷ്മജ്ജീവൽസൽസന്താനസമൃദ്ധ്യൎത്ഥം സമസ്തമംഗളാവാപ്ത്യൎത്ഥം സമസ്തദുരിതോപശാന്ത്യൎത്ഥം സമസ്താഭ്യുദയാൎത്ഥം ധൎമ്മാൎത്ഥകാമമോക്ഷചതുൎവ്വിധപുരുഷാൎത്ഥസിദ്ധ്യൎത്ഥം ഇഷ്ടകാൎയ്യാൎത്ഥസിദ്ധ്യൎത്ഥം വിശിഷ്യ (അമുക) നാമകസ്യ മമ (ഇന്ന പേരുള്ള എന്റെ) സകലചിന്തിതമനോരഥാവാപ്ത്യൎത്ഥം ബീജാഗണപതി പ്രസാദസിദ്ധ്യൎത്ഥം മഹാഗണപതിഹോമം കരിഷ്യെ. ആദൌ കലശപൂജാം കരിഷ്യെ. കലശം ഗന്ധപുഷ്പങ്ങളെകൊണ്ടലംകരിച്ചു.

"കലശസ്യ മുഖെ വിഷ്ണുഃ കണ്ഠെ രുദ്രഃ സമാശ്രിതഃ
മൂലെ തത്ര സ്ഥിതൊ ബ്രഹ്മാ മദ്ധ്യെ മാതൃഗണാഃ ശ്രിതാഃ=
കുക്ഷൌ തു സാഗരാഃ സൎവ്വെ സപ്തദ്വീപാ വസുന്ധരാ.
ഋഗ്വേദോഥ യജുൎവ്വേദഃ സാമവേദോപ്യഥൎവ്വണഃ=

അംഗൈശ്ചസഹിതാഃസൎവ്വേകലശംബ്രുസമാശ്രിതാഃ
ഗംഗെചയമുനെചൈവഗോദാവരി സരസ്വതി. നൎമ്മദെ
സിന്ധുകാവേരി ജലേസ്മിൻ സന്നിധിംകുരു.

ഗംഗായൈനമഃ- യമുനായൈനമഃ. സരസ്വത്യൈനമഃ
നൎമ്മദായൈനമഃ-സിന്ധവെനമഃ കാവെൎയ്യൈനമഃ.

ധേനമുദ്രകാണിച്ച് 'കലശരാജായനമഃ' 'ഗന്ധപു
ഷ്പധൂപദീപൈഃ സകലാരാധനൈഃ സ്വൎച്ചിതം' എന്നു
ഭാവിക്ക. കലശജലംകൊണ്ട് സൎവ്വോപകരണങ്ങളിലും ത
ന്റെലും പ്രോക്ഷിച്ചു ആത്മപൂജചെയ്തു,

"ആത്മനേനമഃ. അന്തരാത്മനെനമഃ. ജീവാത്മനെനമഃ.
ജ്ഞാനാത്മനെനമഃ. പരമാത്മനെനമഃ. പിന്നെ പഞ്ച
പൂജാ-(മന്ത്രകോശംനോക്കുക) ഘണ്ടാനാദം (മണികിലു
ക്ക്)

"ആഗമാൎത്ഥം തുദേവനാംഗമനാൎത്ഥംതുരക്ഷസാം.
കുൎവ്വേഘണ്ടാരവംതത്രദേവതാഹ്വാനലക്ഷണം=
അനന്തരം ഗോമയംകൊണ്ടു നിലംമെഴുകി-

"ഓംഭൂൎഭുവഃസ്വരോം" എന്നു ദൎഭകൊണ്ടഗ്നി സ്ഥാ
പിച്ച് വിശരികൊണ്ടു വീശി ജ്വലിപ്പിച്ച് ഓം എന്നു
ചൊല്ലി നാലുദിക്കിലും തൊട്ട് 'ഓം ഗണപതയെനമഃ'
എന്ന മന്ത്രം കൊണ്ടു ജലപുഷ്പാദികൂട്ടി പഞ്ചപൂജചെയ്തു
അഗ്നിയുടെ ദക്ഷിണഭാഗത്തു ദീപംവച്ചു സ്വസ്തികപത്മം
(മന്ത്രകോശത്തിൽ കാണിക്കുന്നപ്രകാരം) ഇട്ട് അതിനു
മേൽ കൂൎച്ചംവെച്ച് കൂൎച്ചോപരി (കൂൎച്ചത്തിന്മേൽ)
ജലാദിജലാന്തം (പൂവും ജലഗന്ധവുംകൂട്ടി) ചെയ്തു- 'ബീ
ജാഗണപതിസ്തോത്രമന്ത്രസ്യഗണകഋഷിഃ-അനുഷ്ടുപ് ഛ
ന്ദഃ- ബീജാഗണപതിർദ്ദേവതാ- ഗ്ലാംബീജം ഗ്ലീംശ
ക്തിഃ ഗ്ലൂംകീലകം- ഇഷ്ടകാമപ്രസിദ്ധ്യൎത്ഥം, വിനിയോ
ഗഃ- "ഗ്ലാം" ഇത്യാദിന്യാസഃ. (ധ്യാനം) ബീജാപൂരഗ
ദേക്ഷുകാൎമ്മുകരുജാചക്രാബ്ജപാശോല്പല- വ്രീഹ്യഗ്രൈഃ
സ്വവിഷാണരത്നകലശൈഃ പ്രോദ്യൽകരാംഭോരുഹഃ-ധ്യേ
യൊ, വല്ലഭയാസപത്മകലയാശ്ലിഷ്ടോജ്വലദ്ഭൂഷയാ
വിശ്വോല്പത്തിവിപത്തിസംസ്ഥിതികരൊവിഘ്നോ വിശി
ഷ്ടാൎത്ഥദഃ- "ഗണാനാംത്വാഗണപതിംഹവാമഹെകവിം
കവീനാമുപമശ്രവസ്തമം- ജ്യേഷ്ഠരാജം ബ്രഹ്മണാം ബ്രഹ്മ

ണസ്പത ആനഃശൃണ്വന്നൂതിഭിഃ സീദസാദനം"- ഓം ഭൂർ ഭുവഃസ്വരോം അസ്മിൻ ദീപമൂലെ അസ്മിൻകൂർച്ചെമഹാഗ ണപതിംസപരിവാരം ധ്യായാമി." മൂലംകൊണ്ടു കൂർച്ചം തൊട്ട് എട്ടുരു ജപിക്കുക. "ആവാഹിതോഭവ"- ഇവിടെ ആവാഹനമുദ്ര കാണിക്കണം. (മുദ്രാവിധിനോക്കുക) സ്ഥാ പിതോഭവ- (സ്ഥാപനീമുദ്ര) സന്നിഹിതോഭവ- (സന്നി ധാപനീമുദ്ര) സന്നിരുദ്ധോഭവ- (സംരോധിനിമുദ്ര) അവ ഗുണ്ഠിതോഭവ. (അവഗുണ്ഠനമുദ്ര) സുപ്രസന്നോഭവ- (കീ ഴോട്ടു കൈമലർത്തികാണിക്ക) വരദോഭവ- ടി- സ്വാമിൻ സർവ്വജഗന്നാഥ-യാവൽപൂജാവസാനകം-താവൽത്വം പ്രീ തിഭാവേന പദ്മേസ്മിൻസന്നിധിംകുരു- പ്രാണപ്രതിഷ്ഠാ മന്ത്രസ്യബ്രഹ്മവിഷ്ണുമഹേശ്വരാഋഷയഃ ഋഗ്യജുസ്സാമാഥ ർവ്വാണിഛന്ദാംസി- സകലജഗൽസൃഷ്ടിസ്ഥിതിസംഹാര കാരിണീപ്രാണശക്തിഃപരാദേവതാ. ആംബീജം ഹ്രീംശ ക്തിഃ. ക്രോംകീലകം- പ്രാണപ്രതിഷ്ഠാർത്ഥേ വിനിയോഗഃ. ആം അംഗുഷ്ഠാഭ്യാംനമഃ. ഇത്യാദിന്യാസം=രക്താംഭോധി സ്ഥപോതോല്ലസദരുണസരോജാധി രൂഢാകരാബ്ജൈഃ പാശം കോദണ്ഡമിക്ഷൂദ്ഭവമളിഗുണമപ്യങ്കുശം പഞ്ച ബാണാൻ. ബിഭ്രാണാസൃക്കപാലംത്രിണയനലസിതാപീന വക്ഷോരുഹാഢ്യാദേവീബാലാർക്കവർണ്ണാഭവതു സുഖകരീപ്രാ ണശക്തിഃ പരാനഃ- ആം -ഹ്രീം-ക്രോം- ക്രോം ഹ്രീം-ആം- യ ര ല വ ശ ഷ സ ഹോം ഹംസഃസോഹം ഹംസഃ, 'അസ്യപ്രാണാഇഹപ്രാണാ അസ്യജീവാഇഹ സ്ഥിതാഃ. അ സ്യസർവ്വേന്ദ്രിയാണിവാങ്മനശ്ചക്ഷുഃശ്രോത്രജിഹ്വാഘ്രാ ണപ്രാണാപാനവ്യാനോദാനസമാനാ ഇഹൈവാഗത്യാ സ്മിൻ പദ്മെസുഖംചിരംതിഷ്ഠന്തുസ്വാഹാ- ജീവിഷ്യന്തു പുനഃപ്രാണാഇഹനോധേഹിഭോഗം. ജ്യോക്പശ്യേമസൂ ര്യമുച്ചരന്തം അനുമതെമൃളയാനഃസ്വസ്തി=മഹാഗണപ തെഃ പ്രാണാൻ പ്രതിഷ്ഠാപയാമി-(യൽകിഞ്ചിൽ) സ്വല്പം നൈവേദ്യം.

'ഓം ഭൂർഭുവഃസ്വഃ' എന്നു പ്രോക്ഷണം. ഓം ദേവ സവിതഃ പ്രസുവഃ. എന്നു ജലം ചുററിക്ക. 'ഓംസത്യം ത്വർത്തേനപരിഷിഞ്ചാമി, എന്നു പിന്നെയും ജലം ചു ററിക്ക.

ഓംഅമൃതോപസ്തരണമസി- എന്നു ജലം വീഴ്ത്തണം. പ്രാണായസ്വാഹാ- അപാനായസ്വാഹാ- വ്യാനായസ്വാ

ഹാ- ഉദാനായസ്വാഹാ- സമാനായസ്വാഹാ- ബ്രഹ്മണെ സ്വാഹാ- എന്ന് ആറു പ്രാണാഹുതികൾ.

"മഹാനിവേദ്യംനിവേദയാമി- എന്നു പുഷ്പം- അമൃതാപിധാനമസി- എന്നു ജലം. ഓംഗംഗണപതയെനമഃ (എന്നതുകൊണ്ട്)'രത്നസിംഹാസനം സമൎപ്പമായി- പാദയോഃപാദ്യം സമൎപ്പയാമി- അൎഘ്യംസമൎപ്പയാമി- ആചമനീയം സമൎപ്പയാമി- മധുപൎക്കം സമൎപ്പയാമി- സ്നാനം സമൎപ്പയാമി- സ്നാനാനന്തരമാചമനീയം സമൎപ്പയാമി- വസ്ത്രയുഗ്മം സമൎപ്പയാമിയജ്ഞോപവീതം സമൎപ്പയാമി- ആഭരണാൎത്ഥം പുഷ്പാണിസമൎപ്പയാമി-ഗന്ധാൻധാരയാമി- അക്ഷതാൻ സമൎപ്പയാമി- പുഷ്പാണി സമൎപ്പയാമി-മംഗളദ്രവ്യാണി (കുങ്കുമം) സമൎപ്പയാമി"

'സുമുഖശ്ചൈകദന്തശ്ചകപിലൊഗജകൎണ്ണകഃ.
ലംബോദരശ്ചവികടൊവിഘ്നനാശൊഗണാധിപഃ=
ധൂമ്രകേതുൎഗണാധ്യക്ഷൊഫാലചന്ദ്രൊഗജാനനഃ.
വക്രതുണ്ഡശ്ശൂൎപ്പകൎണ്ണൊഹേരംബഃസ്കന്ദപൂൎവ്വജഃ=

എന്നു നാമപുഷ്പാഞ്ജലി.

ധൂപാൎത്ഥം പുഷ്പാണിസമൎപ്പയാമി- ദീപാൎത്ഥം പുഷ്പാണിസമൎപ്പയാമി. എന്നു പുഷ്പം. പിന്നീടു നേദ്യത്തിൽ എട്ടിലൊന്നെടുത്ത് ഉപസ്തരിച്ചു നിവേദിക്കുക- മലരും പഴവും ശക്കരയും തേനും ചേൎത്തുമുമ്പോൽ (അമൃതാപിധാനമെന്നതൊഴിച്ച്) അതും നിവേദിക്കുക. അഗ്നിക്കുചുററും ജലംകൊണ്ടു വളയ്ക്കുക. പിന്നീട് 'അദിതെ അനുമന്യസ്വ' എന്നു വലത്തും 'അനുമതെ അനുമന്യസ്വ' എന്നു ചുവട്ടിലും 'സരസ്വതി അനുമന്യസ്വ' എന്നിടത്തും ജലം വീഴ്ത്തി 'ദേവസവിതഃപ്രസുവഃ' എന്നു പ്രദക്ഷിണക്രമത്തിൽ ജലം ചുററിച്ചുകൊള്ളുക. അക്ഷതമെടുത്ത് 'ഇന്ദ്രായനമഃ യമായനമഃ വരുണായനമഃ സോമായനമഃ, അഗ്നയെ നമഃ നിരൃതയെനമഃ മരുതെനമഃ ഈശാനായനമഃ, അഗ്നയെനമഃ ആത്മനെനമഃ സൎവ്വബ്രഹ്മൎഷിഭ്യോനമഃ' എന്നു മന്ത്രിച്ചിടണം. പിന്നെ ദൎഭ കത്തിച്ചു ഹോമദ്രവ്യത്തിനു ചുററും ഉഴിഞ്ഞു വടക്കോട്ടെറിയണം. ഇടത്തുകയ്യിൽ ചെത്തി (തെററി) പ്പൂവെടുത്ത് 'ഓം ഗംഗണപതയെനമഃ' എന്നു മൂലംകൊണ്ടു തുമ്പിക്കൈയിൽ കൊടുക്കുന്നതായി ഭാവിച്ചു പിന്നീട് 'ഓം- ശ്രീം- ക്ലീം- ഗ്ലൌം-

ഗം-മഹാഗണപതയെ ക്ഷിപ്രപ്രസാദനായ വിഘ്നേശ്വരദായ സർവ്വജനംമെവശമാനയ സ്വാഹാ.' എന്നു മൂന്നുവട്ടം ആഹുതി കഴിച്ചു കൈ കഴുകി, ടി മന്ത്രം ൩൬ ഉരു ജപിക്കേ. പിന്നീട്ട ധാന്യഹോമം. ഓം ഉത്തിഷ്ഠഹരിപിംഗല ലോഹിതാക്ഷധനധാന്യസമൃദ്ധിംമെ ദേഹിദദാപയസ്വാഹാ- (ഇതാണു ധാന്യഹോമമന്ത്രം) ഹോമസംഖ്യ ൧൦൮. ദഹിച്ചു കഴിയുമ്പോൾ 'അദിതെഅനുമംസ്ഥാഃ' എന്നും അനുമതെ അനുമംസ്ഥാഃ സരസ്വതിഅനുമംസ്ഥാഃ എന്നും 'ദേവസവിതഃപ്രസാവീഃ' എന്നും മുമ്പോൽ ജലം വീഴ്ത്തുക. പിന്നെ പത്രത്തിൽ 'അമൃതാപിധാനമസി' എന്നു ജലം- കർപ്പൂരദീപാരാധന.

അനന്തരം 'ഛത്രചാമരവ്യജനനൃത്തഗീതവാദ്യാദികം സമർപ്പയാമി'. എന്നു (ചൊല്ലുക) പിന്നെ പ്രദക്ഷിണം. അനന്തരം നമസ്കാരം. (ഇവയ്ക്കുള്ള മന്ത്രം പൂജാഖണ്ഡത്തിൽ പറഞ്ഞിട്ടുള്ളതു പക്ഷെ ഉപയോഗിക്കാം)
'ആവാഹനംനജാനാമിനജാനാമിവിസർജ്ജനം
പൂജാംചൈവനജാനാമി ക്ഷമസ്വപരമേശ്വര.'

എന്നു പ്രാർത്ഥന ആവാഹനയ്ക്കു വിപരീതമായി (ലയക്രമത്തിൽ) ഉദ്വസിച്ചുകൊൾക. പിന്നെ പ്രസാദഗ്രഹണം. കരിതൊടീൽ. ശുഭം.

ഗണപതിഹോമത്തിനുള്ള അഷ്ടദ്രവ്യങ്ങൾ; 'മോദകൈഃപൃഥുകൈർല്ലാജൈഃ സക്തുഭിശ്ചേക്ഷുപർവ്വഭിഃ നാരികേളൈസ്തിലൈഃശുദ്ധൈഃ സുപക്വൈഃ കദളീഫലൈഃ= (അഷ്ടദ്രവ്യാണിവിഘ്നസ്യ കഥിതാനി മനീഷിഭിഃ)- എന്ന പ്രമാണത്താൽ മോദകം, അവിൽ, മലർ, വറപൊടി, കരിമ്പ്, നാളികേരം, എള്ളു, കദളിപ്പഴം ഇ ത്രയുമാണെന്നു കാണുന്നു. (മോദകം=ലാഡുവാണെന്നു ചില വിവരണക്കാർ പറയുന്നു. ശർക്കരയാണെന്നു രാജനിഘണ്ടുകാരൻ പറഞ്ഞിരിക്കുന്നു.

സക്തു (ബഹുവചനപരമാകയാൽ (ശക്തവഃ) സക്തവഃ) എന്നതു് 'ഭ്രഷ്ടായവാഃപുനർധാനാ ധാനാചൂർണ്ണന്തുസക്തവഃ എന്ന ഹേമചന്ദ്രകോശപ്രകാരം യവം വറത്തിടിച്ചതാണ്. ഇവിടെ നടപ്പ് അരിവറയ്ക്കാണല്ലൊ)

ശുഭം ശാന്തിഃ.

## ൧൩. മന്ത്രകോഷം.

[ത്രത്ര ലക്ഷ്മീപൂജാദികൾക്കും അഭിഷേകത്തിനും ഉപയുക്തമായ ശ്രീസൂക്തം]].

"ഹിരണ്യവർണ്ണാമിതി പഞ്ചദശർച്ചസ്യസൂക്തസ്യ ആനന്ദകർദ്ദമചിക്ലീതേന്ദിരാസുതാഋഷയഃ. ശ്രീരഗ്നിശ്ചേത്യു ഭൌദേവതെ ആദ്യാസ്തിസ്രോനുഷ്ടുഭഃ ചതുർത്ഥീപ്രസ്താരപംക്തി പഞ്ചമീഷഷ്ഠ്യൌത്രിഷ്ടുഭൌ- തതോഷ്ടാവനുഷ്ടുഭഃ- അന്ത്യാപ്രസ്താരപംക്തിഃ- ജപെ (അല്ലെങ്കിൽ 'ഹോമെ') വിനിയോഗഃ [പൂജയ്ക്കും മററും അതാതു് ഋക്ക ചൊല്ലിയാൽ മതി.]

'ഓംഹിരണ്യവർണ്ണാംഹരിണീം സുവർണ്ണരജതസ്രജാം-
ചന്ദ്രാം ഹിരണ്മയീംലക്ഷ്മീംജാതവേദൊമആവഹ= ൧
താംമആവഹജാതവേദൊലക്ഷ്മീമനപഗാമിനീം
യസ്യാംഹിരണ്യംവിന്ദേയംഗാമശ്വംപുരുഷാനഹം= ൨=
അശ്വപൂർവ്വാംരഥമദ്ധ്യാംഹസ്തിനാദപ്രബോധിനീം
ശ്രിയംദേവീമുപഹ്വയെ ശ്രീർമാദേവീജുഷതാം= ൩=
കാംസൊസ്മിതാംഹിരണ്യപ്രാകാരാമാർദ്രാംജ്വലന്തീം
തൃപ്താംതർപ്പയന്തീം പദ്മെസ്ഥിതാംപദ്മവ
ർണ്ണാംതാമിഹോപഹ്വയെശ്രിയം= ൪=
ചന്ദ്രാംപ്രഭാസാംയശസാജ്വലന്തീംശ്രിയംലോകെ
ദേവജുഷ്ടാമുദാരാം താംപദ്മിനീമീംശരണം
പ്രപദ്യേ *f* ലക്ഷ്മീർമെനശ്യതാംത്വാംവൃണെ= ൫= (൧)
ആദിത്യവർണ്ണെതപസോധിജാതൊവനസ്പതിസ്ത
വവൃക്ഷോഥബില്വഃ തസ്യഫലാനിതപസാ
നുദന്തുമായാന്തരായാശ്ചബാഹ്യാഅലക്ഷ്മീഃ= ൬=
ഉപൈതുമാംദേവസഖഃകീർത്തിശ്ചമണിനാസഹ
പ്രാദുർഭൂതോസ്മിരാഷ്ട്രേസ്മിൻ കീർത്തിമൃദ്ധിംദദാതുമെ= ൭=
ക്ഷുത്പിപാസാമലാംജ്യേഷ്ഠാമലക്ഷ്മീംനാശയാമ്യഹം
അഭൂതിമസമൃദ്ധിംചസർവ്വാംനിർണ്ണുദമെഗൃഹാൽ= ൮=
ഗന്ധദ്വാരാംദുരാധർഷാം നിത്യപുഷ്ടാംകരീഷിണീം
ഈശ്വരീംസർവ്വഭൂതാനാംതാമിഹോപഹ്വയെശ്രിയം= ൯=
മനസഃകാമമാകൂതിം വാചഃസത്യമശീമഹി
പശൂനാംരൂപമന്നസ്യമയിശ്രീഃശ്രയതാംയശഃ= ൧൦=(൨)
കർദ്ദമേനപ്രജാഭൂതാമയിസംഭവകർദ്ദമ

ശ്രിയംവാസയമെകുലെമാതരംപദ്മമാലിനീം= ൧൧=
ആപഃസ്രുജന്തുസ്നിഗ്ദ്ധാനിചിക്ലീതവസമെഗൃഹെ
നിചദേവീംമാതരംശ്രിയംവാസയമെകുലെ= ൧൨=
ആർദ്രാംപുഷ്കരിണീംപുഷ്ടിംപിംഗളാംപദ്മമാലിനീം
ചന്ദ്രാംഹിരണ്മയീംലക്ഷ്മീം ജാതവേദൊമആവഹ= ൧൩=
ആർദ്രാംയഃകരിണീംയഷ്ടിംസുവൎണ്ണാംഹേമമാലിനീം
സൂൎയ്യാംഹിരണ്മയീംലക്ഷ്മീം ജാതവേദൊമആവഹ= ൧൪=
താംമആവഹജാതവേദൊലക്ഷ്മീമനപഗാമിനീം
യസ്യാംഹിരണ്യംപ്രഭൂതിംഗാവൊദാസ്യോശ്വാൻ വിന്ദേയം
പുരുഷാനഹം.² =൧൫= (൩)

യഃശുചിഃപ്രയതൊഭൂത്വാ ജുഹുദായാജ്യമന്വഹം-
സൂക്തംപഞ്ചദശർച്ചംച ശ്രീകാമഃസതതംജപേൽ=൧൬=
പദ്മാനനെപദ്മഊരു പദ്മാക്ഷീപദ്മസംഭവെ-
തന്മെഭജസിപദ്മാക്ഷീയേനസൌഖ്യംലഭാമ്യഹം=
അശ്വദായൈഗോദായൈധനദായൈമഹാധനെ-
ധനംമെജുഷതാംദേവിസൎവ്വകാമാംശ്ചദേഹിമെ=
പദ്മാനനെപദ്മവിപദ്മപത്രെപദ്മപ്രിയെ പദ്മദളാ
(യതാക്ഷീ-
വിശ്വപ്രിയെവിശ്വമനോനുകൂലെത്വല്പാദപദ്മംമയിസ
(ന്നിധത്സ്വ=

പുത്രപൌത്രധനംധാന്യംഹസ്ത്യശ്വാദിഗവെരഥം-
പ്രജാനാംഭവസീമാതാആയുഷ്മന്തംകരോതുമെ=
ധനമഗ്നിർധനംവായുർധനംസൂൎയ്യോധനംവസുഃ-
ധനമിന്ദ്രൊബൃഹസ്പതിർവരുണംധനമസ്തുതെ=
വൈനതേയസോമം പിബസോമം പിബതുവൃത്രഹാ-
സോമംധനസ്യസോമിനൊമഹ്യംദദാതുസോമിനഃ=
നക്രോധൊനചമാത്സൎയ്യം നലോഭൊനാശുഭാമതിഃ-
ഭവന്തികൃതപുണ്യാനാം ഭക്താനാംശ്രീസൂക്തംജപേൽ=
സരസിജനിലയെസരോജഹസ്തെധവളതരാംശുകഗന്ധമാ
(ല്യശോഭെ-
ഭഗവതിഹരിവല്ലഭെമനോജ്ഞെ ത്രിഭുവനഭൂതികരിപ്രസീദ
(മഹ്യം=

വിഷ്ണുപത്നീം ക്ഷമാംദേവീം മാധവീം മാധവപ്രിയാം-
ലക്ഷ്മീംപ്രിയസഖീംദേവീം നമാമ്യച്യുതവല്ലഭാം=
മഹാലക്ഷ്മീചവിദ്മഹെ വിഷ്ണുപത്നീചധീമഹി-
തന്നൊലക്ഷ്മീഃപ്രചോദയാൽ= ശ്രീവർച്ചസ്വമായുഷ്യമാ

രോഗ്യമാവിധാഷ്ടോഭമാനം മഹീയതെ- ധാന്യംധനം പശൂംബഹുപുത്രലാഭം ശതസംവത്സരംദീർഘമായുഃ=

ശ്രീസൂക്തം സമാപ്തം.

[‘താം പദ്മിനിമീം ശരണമഹംപ്രപദ്യെ’ എന്ന പാഠാന്തരം ഗ്രന്ഥാന്തരങ്ങളിൽ കാണുന്നുണ്ട്. എങ്കിലും ‘അഹമിതിശേഷഃ’ എന്ന വേദഭാഷ്യത്തിൽ കാണുകകൊണ്ടു തത്സമർത്ഥ്യനുസാരമുള്ള ‘ശരണംപ്രപദ്യെ’ എന്ന പാഠം കൈക്കൊണ്ടിരിക്കയാണ്.] അഥമന്ത്രാന്തരങ്ങൾ—

‘വാന്തംവഹ്നിസമാരൂഢം വാമനേത്രേന്ദുഭൂഷിതം-
ബീജമേതൽശ്രിയ പ്രോക്തം ചിന്താരത്നമിവാപരം’

എന്ന പ്രമാണപ്രകാരം വാന്തം=ശ- (എന്ന അക്ഷരം) വഹ്നി= (അഗ്നിബീജം—ശ്ര എന്നതിലെ ശ, തള്ളിയുള്ള കൊറവള്ളം) ബീജത്തോടും വാമനേത്രമാകുന്ന ‘ഈ’ കാരത്തോടും ബിന്ദുവോടും കൂടിയാൽ ശ്രീബീജമാകുന്നു. ഭൃഗുഃ- നിച്യത്- ശ്രീഃ- ഇവ ഋഷിഛന്ദോദേവതകളാകുന്നു. ബീജംകൊണ്ടു ഷഡംഗന്യാസം- ധ്യാനം:-“കാന്ത്യാകാഞ്ചനസന്നിഭാം ഹിമഗിരിപ്രഖ്യൈശ്ചതുർഭിർഗ്ഗജൈർഹസ്തോൽക്ഷിപ്തഹിരണ്മയാമൃതഘടൈ രാസിച്യമാനാംശ്രിയം- ബിഭ്രാണാംവരമബ്ജയുഗ്മമഭയം ഹസ്തൈഃകിരീടോജ്ജ്വലാം ക്ഷൌമാബദ്ധനിതംബബിംബലസിതാം വന്ദേരവിന്ദസ്ഥിതാം” ൧൨ ലക്ഷം ജപിച്ചാൽ സിദ്ധമാകും. ഇതുകൊണ്ടു ലക്ഷ്മിയെ ആസനാദിക്രമത്തിൽ ചുരുക്കമായി പൂജിക്കാം.

അനന്തരം ശ്രീദ്വാദശാക്ഷരി-

അച്ചിൽ (സ്വരങ്ങളിൽ) ഏകാരത്തിൻെറ അനന്തരഭാവിയായ ബീജം സബിന്ദുകം (അനുസ്വാരത്തോടുകൂടിയതു്) ആയ വാഗീശ്വരി (വാഗ്)ബീജവും ശക്തിബീജവും മുമ്പു പറഞ്ഞ ശ്രീ (ലക്ഷ്മീ)ബീജവും അധോച്ചാരണത്തോടുകൂടിയ ‘ക’ കാ ര ‘ല’ കാരങ്ങളും ‘ഈ’കാരവും ബിന്ദുവും ചേർന്നതായ സ്മരബീജവും മുറയ്ക്കുച്ചരിച്ച ശേഷം ‘ജഗൽപ്രസൂത്യൈ’- എന്നതിനോടു ‘നമഃ’- എന്നു കൂടി കൂട്ടി ചേർക്കുമ്പോൾ ഉണ്ടാകുന്ന അക്ഷരസമുദായാത്മകമാകുന്നു ടി മന്ത്രം. സകല മന്ത്രങ്ങളും പ്രണവാദിയായിരിക്കേ

ണ്ടതുപോലെയുള്ള രീതി ഇതിനുമുള്ളതാകുന്നു. 'താരാദ്യഃ സർവ്വസിദ്ധിദഃ'- എന്നു പ്രമാണവുമുണ്ട്.

ബ്രഹ്മാ- ഗായത്രീ- മഹാലക്ഷ്മീഃ- ഇവ ഋഷിഛന്ദോ ദേവതകകളാകുന്നു. ആദ്യാക്ഷരങ്ങൾ അഞ്ചുകൊണ്ട് അംഗ ന്യാസം- ശേഷംകൊണ്ട് അസ്ത്രം- മന്ത്രന്യാസത്തിന് അംഗുലികളിൽ ന്യസിച്ചു ബാക്കിയുള്ള അക്ഷരങ്ങൾകൈ ത്തലത്ത് ന്യസിച്ചു കരംകൊണ്ട് ആമൂർദ്ധപാദം വ്യാപകം ചെയ്യുക. ധ്യാനം-"ബാലാർക്കദ്യുതിമിന്ദുഖണ്ഡവിലസത്കോ ടീരഹാരോജ്ജ്വലാം രത്നാകല്പവിഭൂഷിതാംകുചനതാംശാ ലൈഃകരൈർമഞ്ജരീം- പത്മെകൌസ്തുഭരത്നമപ്യവിര തം സംബിഭ്രതീം സസ്മിതാം ഫുല്ലാംഭോജവിലോചനത്ര യയുതാം ധ്യായേൽപരാം ദേവതാം" ൧൨ ലക്ഷം ജപി ച്ചാൽ സിദ്ധി. ഇതുകൊണ്ടു പൂജിക്കുക പ്രധാനമാണ്. ൧൨,൦൦൦ ഉരു പുഷ്പാഞ്ജലി ചെയ്കയെന്നാൽ അഭീഷ്ടിത ലാഭം. ഭഗവല്പാദീയപ്രപഞ്ചസാരം, ശാരദാതിലകം മുത ലായതിൽ പ്രയോഗങ്ങൾ ബഹുധാ വർണ്ണിക്കപ്പെട്ടിരിക്കു ന്നു. വിസ്തരഭയത്താൽ കാണിക്കാനൊരുങ്ങുന്നില്ല.

അനന്തരം ഭുവനേശ്വരിബീജം—

ഇതിനു 'ചിന്മന്ത്ര'മെന്നും ശക്തിബീജമെന്നും ശാ ക്തചിന്താമണിയെന്നും പേരുകളുണ്ട്. ഇത് രേഫ (വഹ്നി ബീജ)സംയുക്തമായ നകുലീശ= ('ഹ'കാര)ബീജവും 'ഈ' കാരവും അനുസ്വാര (ം-)വും ചേൎന്നതാകുന്നു-, ശക്തി-ഗാ യത്രീ- ഭുവനേശ്വരീ- ഇവ ക്രമേണ ഋഷിയും ഛന്ദസ്സും ദേ വതയും ആകുന്നു. ബീജംകൊണ്ടു ന്യാസാദി- "സിന്ദൂരാരു ണവിഗ്രഹാംത്രിനയനാം മാണിക്യമൌലിസ്ഫുരത്താരാ നായകശേഖരാം സ്മിതമുഖീമാപീനവക്ഷോരുഹാം- പാ ണിഭ്യാംമണിപൂർണ്ണരത്നചഷകം രക്തോല്പലംബിഭ്രതീം സൌമ്യാംരത്നഘടസ്ഥസവ്യചരണാം ധ്യായേൽപരാമംബി കാം- ൩൨ ലക്ഷം ജപിച്ചു സിദ്ധി വരുത്തിക്കൊള്ളുകിൽ സർവ്വഫലദം-

'പഞ്ചവിംശതിസംജപ്തംജലംപ്രാതഃപിബേദ്ബുധി-
അവാപ്യമഹതീംപ്രജ്ഞാം കവീനാമഗ്രണീർഭവേൽ'-

ഈ മന്ത്രം ൨൫ ഉരു അഭിമന്ത്രിച്ച് രാവിലെ ജല പാനംചെയ്താൽ പ്രജ്ഞാവൈശാരദ്യവും മഹാകവിതാവു

മുണ്ടാകുമെന്നു പറയപ്പെട്ടിരിക്കുന്നു.
'ഭസ്മനാലിഖിതാംമായാം ന സാധ്യാംഫലകാദിഷു-
തൽക്കാലെദർശയേദ്ദാനാം സുഖംസൂതെ ഹിഗർഭിണി'-

എന്നു തുടങ്ങിയ വിശേഷപ്രയോഗങ്ങളും ഇതുകൊണ്ടു സുസാധ്യമെന്നു കാണുന്നു.

ഇനി ത്വരിതാമന്ത്രം- (ഇതു കിരാതപാർവ്വതിയാകുന്നു)- 'അർജ്ജുന: ഋഷി:- വിരാൾഛന്ദ:- ത്വരിതാപാർവ്വതീ ദേവതാ- ആദ്യത്തെ രണ്ടക്ഷരമൊഴിച്ചു ശേഷംകൊണ്ടു മുറയ്ക്കു ശിരസ്സ് നെററി, ഗളം ഹൃദയം, നാഭി ഗുഹ്യം, തുട, മുട്ട്, പുറവടി, പാദം എന്നീ സ്ഥാനങ്ങളിൽ ന്യസിച്ചു ആകെയുള്ള അക്ഷരങ്ങൾകൊണ്ടു ആമൂർദ്ധപാദം വ്യാപകം ചെയ്യുക- മന്ത്രാക്ഷരങ്ങൾ ഈരണ്ടുകൊണ്ട് (അംഗുഷ്ഠാഭ്യാംനമഃ മുതലായ) അംഗന്യാസം- ധ്യാനം:—"ശ്യാമാംവഹ്നികലാപശേഖരയുതാമാബദ്ധപർണ്ണാംശുകാം ഗുംജാഹാരലസൽപയോധരനതാമഷ്ടാഹിപാൻ ബിഭ്രതീം- താടംകാംഗദമേഖലാഗുണരണന്മഞ്ജീരതാംപ്രാപിതാൻ.കൈരാതീംവരദാഭയോദ്യതകരാം ദേവീംത്രിനേത്രാംഭജെ- പ്രണവവും ശക്തിബീജവും ആദ്യം ചേർത്തുള്ള ഹൂം- ഖെ- ച- ഛെ- ക്ഷ സ്ത്രീ- ഹൂം- ക്ഷെ' എന്ന ബീജങ്ങളും ഭുവനേശ്വരിയും ഫ, ക രവും മുറയ്ക്കു ചേർന്നതു മന്ത്രമാകുന്നു. ഇങ്ങിനെ ഷോഡശാക്ഷരസമുല്ലസിതമാണ്. ഒരുലക്ഷം ജപംകൊണ്ടു മന്ത്രസിദ്ധി- യോനികുണ്ഡം കല്പിച്ച് അതിൽ ഹോമം കഴിക്കണം. ഇഷ്ടസിദ്ധിഫലം- പ്ലാശിൻചമത ഹോമിച്ചാൽ കൃത്യാദ്രോഹാദിമാരണം നീങ്ങുന്നതിനു പ്രധാനം. പരമാവധി ഹോമസംഖ്യ പതിനായിരമാകുന്നു. ഇതുകൊണ്ടു ജലം ജപിച്ചു മുഖത്തു തളിച്ചാൽ വിഷം തീരും.

'ത്രിലോഹീമുദ്രികാനേനമന്ത്രനാ,സാധുസാധിതാ,
കൃത്യാദ്രോഹാദിശമനീ സർവ്വവ്യാധിവിനാശിനി'- എന്നു തുടങ്ങിയ ഫലസിദ്ധികളും ഇതിനുള്ളതാണ്.

അഥ നവദുർഗ്ഗാ-

ആരണ്യക:, ഋഷി:- അനുഷ്ടുപ് ഛന്ദഃ- നവദുർഗ്ഗാ ദേവതാ- ആറും, നാലും, ഏഴും, എട്ടും; ആറും, അഞ്ചും അക്ഷരങ്ങൾവീതമെടുത്ത് ഹൃദയായനമഃ, അംഗുഷ്ഠാഭ്യാം

നമഃ, എന്നു തുടങ്ങിയ ന്യാസം കഴിക്കണം. ധ്യാനം—
'സൌവൎണ്ണാംബുജമദ്ധ്യഗാംത്രിനയനാംസൌദാമനീസ
(ന്നിഭാം
ചക്രംശംഖവരാഭയാനിദധതീമിന്ദോഃ കലാംബിഭ്രതീം-
ഗ്രൈവേയാംഗദഹാരകുണ്ഡലധരാമാഖണ്ഡലാദ്യൈഃ
(സ്തുതാം
ധ്യായേദ്വിന്ധ്യനിവാസിനീം ഭഗവതീം പാൎത്ഥസ്ഥപഞ്ചാ
(നനാം'-

മന്ത്രം- 'ഉത്തിഷ്ഠപുരുഷികിംസ്വപിഷിഭയംമെ സമു
പസ്ഥിതം- യദിശക്യമശക്യംവാതന്മെശമയഭഗവതി
സ്വാഹാ'- ഇതും പ്രണവാദിയായിരിക്കണം- പൂജ്യസ്വവ്യാ
പന്നിവൃത്ത്യൎത്ഥം ഹോമത്തിനും പ്രധാനമാകുന്നു. ആപ
ൽശമനത്തിനു വേണ്ടി ചെയ്യുന്ന പുഷ്പാംജലിക്കായ്മത്തിൽ
ഇതിന് ഒരു മുഖ്യസ്ഥാനം കല്പിക്കപ്പെട്ടുന്നു. പേരാൽമൊ
ട്ടുകൊണ്ടുള്ള ഹോമം സൎവ്വാപന്നിവാരണം- കടലാടിയൊ
കാട്ടുകടുകൊ, കടുകൊ ഹോമിച്ചാൽ ക്ഷുദ്രാപസ്മാരാദി ശ
മിക്കുന്നതാണ്. ഇത്യാദി ഫലശ്രുതിയുമുണ്ട്.

അനന്തരം ഗണപതി.

ഗകാരം സബിന്ദുകമാകുമ്പോൾ ഗണപതിബീജമാ
കുന്നു. ഗണകഃ- നിവൃൽ- വിഘ്നരാജഃ- ഇവ ഋഷ്യാദി- ബീ
ജംകൊണ്ടുതന്നെ അംഗാദികൾ ചെയ്യണം.

ധ്യാനം—'സിന്ദൂരാഭംത്രിനേത്രം പൃഥുതരജഠരംഹസ്ത
പദ്മൈൎദ്ദധാനം ദന്തംപാശാംകുശേഷ്ടാന്യുരുകരവിലസ
ദ്ബീജപൂരാഭിരാമം- ബാലേന്ദുദ്യോതമൌലിംകരിപതി
വദനം ദാനപൂൎവ്വാൎദ്രഗണ്ഡം ഭോഗീന്ദ്രാബദ്ധഭൂഷം ഭജത
ഗണപതിം രക്തവസ്ത്രാംഗരാഗം'.

[ഈ ധ്യാനത്തിൽ ദന്തം (കൊമ്പ്) കൈയിൽ ധരി
ച്ചിരിക്കുന്നതായി പറയുന്നത്, ഗണപതിയും സുബ്രഹ്മണ്യ
നുമായുണ്ടായ ബാലക്രീഡയിൽ ഒടിഞ്ഞു സ്വാമിയുടെ ക
യ്ക്കകത്ത് അകപ്പെട്ട ദന്തം നിലത്തിട്ടാൽ നശിക്കുമാറു ഗ
ണപതി ശപിക്കയും തന്നിവൃത്തിക്കായി സ്കന്ദൻ ആ ദ
ന്തത്തെ കദളിപ്പഴത്തിൽ പൊതിഞ്ഞു ഭക്ഷണപ്രിയനായ
തന്റെ അഗ്രജനു ദൎശിപ്പിച്ചു മോഹം ജനിപ്പിച്ച് അദ്ദേഹ
ത്തെക്കൊണ്ടു വാങ്ങിപ്പിക്കയുംചെയ്തുവെന്ന കഥയെ ആ

സ്പദമാക്കിയാകുന്നു- മേല്പറഞ്ഞ മന്ത്രം ഗണപതിഹോമ ത്തിന്റെ പ്രധാനമാകുന്നു. ചുരുങ്ങിയ പൂജനത്തിനും ഉപയു ക്തംതന്നെ. മന്ത്രാന്തരം- ഇതു്, പ്രണവം ശ്രീബീജം; ശ ക്തിബീജം സ്മരബീജം, (ലം, എന്ന) ഭൂബീജം, ഗണപ തിബീജം ഇത്രയും കഴിഞ്ഞു് 'ഗണപതയെ വരവരദസർവ്വ ജനംമെ വശമാനയ സ്വാഹാ'- എന്നാകുന്നു. ഗണകഃ- നിചൃദ്ഗായത്രീ- മഹാഗണപതിഃ- ഇവ ഋഷ്യാദികൾ- ഓം ഗം ഹൃദയായ; എന്നു തുടങ്ങി ന്യാസം-

## അഥ നാരായണാഷ്ടാക്ഷരം.

'താരംനമഃപദംപശ്ചാന്നാരൌദീർഘസമന്വിതൌ-
പവനൊണായമന്ത്രോയം പ്രോക്തൊവസ്വക്ഷരാത്മകഃ'-

താരം (പ്രണവം='ഓം'കാരം) നമൊ് എന്നു ഇത്ര യും കഴിഞ്ഞു 'നാരായണായ' എന്നാകുന്നു മന്ത്രം- സാദ്ധ്യ നാരായണഃ, ഋഷിഃ- ദേവീഗായത്രീഛന്ദഃ- മഹാവിഷ്ണുദേവ താ- ക്രുദ്ധോല്കായ—ഹ- മഹോല്കായ—വ- വീരോല്കായ- (എന്നുശിഖാ)- ന- ഉല്കായ—ർ- സഹസ്രോല്കായ— (അസ്ത്രം) ഉ- [പഞ്ചാംഗന്യാസമാകയാൽ നേത്രമന്ത്രയില്ല.] പിന്നെ (ഓരോ അക്ഷരമെടുത്തു്)ആറക്ഷരംകൊണ്ടു് അം ഗുലിന്യാസം ചെയ്തു് ശിഷ്ടംരണ്ടക്ഷരംകുക്ഷിയിലുംപൃഷ്ഠഭാ ഗത്തും ന്യസിക്കുക. ഇതുകൊണ്ടു വിഷ്ണുമയമെല്ലാം പൂജി ക്കത്തക്കതാകുന്നു.

## ഇനി സുദർശനം.

ആദ്യം പ്രണവം പിന്നെ 'സഹസ്രാര' എന്നു കഴി ഞ്ഞിട്ടു 'ഹുംഫൾ'-ഈ അക്ഷരനവകം മൂലമാകുന്നു. അ ഹിർബുധ്ന്യഃ- അനുഷ്ടുപ്- സുദർശനമഹാവിഷ്ണുഃ-ഇവ ഋഷ്യാദികൾ- ആചക്രായസ്വാഹാ; വിചക്രായ –, സുച ക്രായ—, ധീചക്രായ—സംചക്രായ—, ജ്വാലാചക്രായ—, എന്നു ഹൃദയാദിന്യാസം. ഇതും പ്രണവം ആദ്യംചേർത്തു വേണ്ടതാകുന്നു. ധ്യാനം—

ഃകല്പാന്താർക്കപ്രകാശം ത്രിഭുവനമഖിലംതേജസാപൂരയന്തം
രക്താക്ഷം പിംഗകേശംരിപുകുലഭയദംഭീമദംഷ്ട്രാട്ടഹാസം
ചക്രം ശംഖംഗദാബ്ജെ പൃഥുതരമുസലംചാപപാശാംകു
(ശാൻസ്വർ
ബിഭ്രാണംദോർഭിരാദ്യംമനസിമുരരിപുംഭാവയെചക്രസം
ജ്ഞം-'

ഇതു ഹോമത്തിനു പ്രധാനമാകുന്നു. ദൂർവ്വാഹോമംആയുസ്സിനും താമരപ്പൂവ് നെയ്യിൽമുക്കിയുള്ളഹോമം ശ്രീയ്ക്കു നാല്പാമരത്തോൽ വാക്സിദ്ധിക്കും, അത്തിച്ചമത സന്താനലബ്ധിക്കും, കടലാടി, ജ്വരഭൂതഗ്രഹശാന്തിക്കും വിശേഷമാകുന്നു. വൃത്തംവരച്ച് അതിനുള്ളിൽ പ്രണവവും സാദ്ധ്യനാമാദികളും എഴുതി വൃത്തത്തിനു പുറമെ ഷൾക്കോണം വരച്ചു കോണുകളിൽ ഓരോസുദർശനമന്ത്രാക്ഷരവും കോണിന്റെ ഇടകളിൽ മുമ്പു ന്യാസത്തിനു പറഞ്ഞ അംഗമന്ത്രങ്ങളും എഴുതി കോണുകൾക്കു പുറമെ ഷോഡശദളപത്മം വരച്ചുദളങ്ങളിൽ 'താരം നമൊഭഗവതെ മഹാസുദർശനായച്' എന്നതിലെ 'ച്'കാരംതള്ളി താരാദി (പ്രണവാദി) എന്നു അക്ഷരങ്ങളിൽ ഓരോന്നും എഴുതി പുറമെ ഭൂപുരം (ചതുരശ്രം) വരച്ചു കോണുകളിൽ ക്ഷ്റൌം- എന്നു എഴുതിപ്പൂരിച്ച യന്ത്രം സർവ്വരക്ഷാകരവും ഭൂതാദിസർവ്വാപന്നിവർത്തകവും ആകുന്നുവെന്നു യന്ത്രസാരം തദ്വ്യാഖ്യാനംമുതലായതുകളെ ണ്ടു കാണുന്നു. 'താരംലിഖേൽ റാന്തഗതം' എന്നാദിയായ പ്രമാണവും 'ആഭിചാരഗ്രഹോന്മാദാൻ യന്ത്രമേതന്നിവാരയേൽ' എന്നു തുടങ്ങിയ ഫലശ്രുതിയും വിസ്തരഭയത്താൽ വിട്ടിരിക്കുന്നു.

## ഇനി ശിവപഞ്ചാക്ഷരം.

ഹൃദയമന്ത്രം=നമഃ॥ സാക്ഷിയായ, വപാരം=ശി॥ ലാന്തം അനന്ത—(ആകാര) സഹിതമാകുമ്പോൾ=വാ॥ മരുത്=യ॥ ഇതുയും ചേർന്നു പഞ്ചാക്ഷരവും. പ്രണവം ആദ്യംചേർത്തുകൊണ്ടാൽ ഷഡക്ഷരവും ആകും. വാമദേവഃ പംക്തിഃ-ശിവഃ- ഇവ ഋഷ്യാദികൾ- ഓം ഹൃദയായ—॥ ഓംനംശിരസെ—, എന്നിങ്ങനെ ഓരോ അക്ഷരംകൊണ്ടു ഷഡംഗന്യാസം- ധ്യാനം പഞ്ചദേവതാപൂജയിൽപറഞ്ഞതുമതി- ഇതുകൊണ്ടു പൂജ ചുരുക്കിച്ചെയ്യാം.

ശ്രീകൃഷ്ണദ്വാദശാക്ഷരം:—പ്രണവം, ഹൃദയമന്ത്രം അനന്തരം 'ഭഗവതെവാസുദേവായ' എന്നാകുന്നു പ്രജാപതിഃ- ഗായത്രീ- വാസുദേവഃ- ഋഷ്യാദി- പ്രണവംകൊണ്ടു ഹൃദയം- നമഃ, എന്നതുംകൊണ്ടു ശിരഃ- പിന്നെനാലക്ഷരംകൊണ്ട് ശിഖ, പിന്നെ അഞ്ചുകൊണ്ടു കവചം- മുഴുവൻമന്ത്രംകൊണ്ട് അസ്ത്രം- ഇങ്ങിനെ പഞ്ചാംഗം- തല, നെററി, നേത്രങ്ങൾ, മുഖം, കണ്ഠം, കൈകൾ,

ഹൃദയം, കുക്ഷി, നാഭി, ഗുഹ്യം, ജാനുദ്വയം, (മുട്ടുകൾ)പാദദ്വയം ഈ സ്ഥലങ്ങളിൽ അക്ഷരന്യാസം- ധ്യാനം—"വിഷ്ണും ശരച്ചന്ദ്രകോടിസദൃശം ശംഖം രഥാംഗംഗദാമംഭോജം ദധതംസിതാബ്ജനിലയം കാന്ത്യാജഗന്മോഹനം- ആബദ്ധാംഗദഹാരകുണ്ഡലമഹാ മൌലിം സ്ഫുരൽകങ്കണം ശ്രീവത്സാങ്കമുദാര കൌസ്തുഭധരം വന്ദേമുനീന്ദ്രസ്തുതം"=

ശ്രീവാമനമന്ത്രം.

പ്രണവം, ഹൃദയമന്ത്രം, പിന്നിട്ട 'വിഷ്ണവെ സുരപതയെ മഹാബലായസ്വാഹാ-' ഇങ്ങനെയാകുന്നു- ബ്രഹ്മാ ഋഷിഃ- വിരാൾഛന്ദഃ- ദധിവാമനൊ ദേവതാ- ഹ-വ-ന-ര-ര-വ- ഇത്രയും അക്ഷരങ്ങൾ (ആദിമുതൽ) എടുത്തു ഹൃദയാദിഷഡംഗന്യാസം- വിഷ്ണുവിൻെറ അവതാര (വിഭൂതി) മൂൎത്തികളിൽ വാമനനേയും നരഹരിയേയും പൂജിക്കുന്നവർ ബ്രഹ്മചൎയ്യം (അക്കാലം) ദീക്ഷിക്കണമെന്നു പറയപ്പെട്ടിരിക്കുന്നു.

അഥനൃസിംഹഷഡക്ഷരം (മൂലം)-

'ആം' എന്നു കഴിഞ്ഞു ശക്തിബീജം, പിന്നെ നൃസിംഹബീജം അനന്തരം 'ക്രോം' ഇത്രയും കഴിഞ്ഞു 'ഹ്രൂം ഫൾ' ഇങ്ങിനെ ഷഡൎണ്ണാത്മകമാകുന്നു. ഇതും താരാദ്യം (പ്രണവപൂൎവ്വം)ആയിരിക്കണം- നൃഹരിബീജം'ക്ഷ്രൌം' എന്നാകുന്നു- കകാരം വഹ്നിബീജത്തോടും ഷൾ-ാമത്തെ സ്വരത്തോടുംമററും കൂടിയതാണെന്നു പ്രമാണമുണ്ട്. [ക്ഷകാരത്തോടാണു മേല്പറഞ്ഞവ ചേൎന്നു ബീജമാകുന്നതെന്നും പക്ഷമുണ്ട്]. ബ്രഹ്മാ- പംക്തിഃ- നരസിംഹഃ ഇവ ഋഷ്യാദികൾ- മന്ത്രാക്ഷരങ്ങളിൽ ഓരോന്നുകൊണ്ടുന്യാസം ധ്യാനം—"കോപാദാലോലജിഹ്വംവിവൃതനിജമുഖംസോമസൂൎയ്യാഗ്നിനേത്രം പാദാദാനാഭി, രക്തപ്രഭമുപരിസിതം ഭിന്നദൈത്യേന്ദ്രഗാത്രം- ശംഖം ചക്രം സപാശാംകുശകുലിശഗദാദാരണാന്യുദ്വഹന്തം ഭീമം തീക്ഷ്ണോഗ്രദംഷ്ട്രം മണിമയവിവിധാ കല്പമീഡേനൃസിംഹം"=ത്രിമധുരം പുരട്ടി മലർ ഹോമിച്ചാൽ (കന്യകകൾക്കു)വരലാഭം-കടലാടിപ്പൂവ് (കതിരു) പഞ്ചഗവ്യസമേതം ഹോമിച്ചാൽ ഭൂതകൃത്ത്യാദി പ്രശമനം- നൃസിംഹബീജവും ശക്തിബീജവും പ്രണവാന്തൎഗ്ഗതമായ ശൂലത്തിന്മേൽ വരച്ച് അതിൽ ഗു

ഹസ്തന്റെ ഇരുത്തി ഷഡക്ഷരം ജപിച്ചാൽ ഭൂതഗ്രഹപീഡതീരും. പൂജിക്കവോനും പ്രധാനം:

ഇനി ചിന്താമണിബീജം.

'അഗ്നിഃ സംവൎത്തകാദിത്യാവനിലൊ ഷഷ്ഠബിന്ദുമാൻ-ചിന്താമണി രിതിഖ്യാതം ബീജം സൎവ്വ മൂൎദ്ധിമൽ-' എന്ന പ്രമാണത്താൽ ഇതു, വഹ്നിബീജവും "ക്ഷ" കാരവും 'മ' കാരവും 'യ' കാര (കീയവൎഗ)വും 'ഊ' കാരവും അനുസ്വാരവും ചേൎന്നതാകുന്നു. [രേഫം (അഗ്നിബീജം)ആദ്യം പറയപ്പെട്ടിരുന്നാലും അൎത്ഥക്രമബലീയസ്ത്വന്യായേന 'യ'കാരത്തിനു മുമ്പായി ഉച്ചരിക്കപ്പെടേണ്ടതാണെന്നു ഉദേശക്രമമാകുന്നു. ഇവ വെവ്വേറായി ഉച്ചരിക്കുന്ന ക്രമവും ഗ്രന്ഥകാരന്മാർ അംഗീകരിച്ചുകാണുന്നുണ്ട്. അതത്ര ചതുരശ്രമല്ല. ഇവയുടെ കൂട്ടുകുന്നു ടി ബീജം- അപ്പോൾ "ക്ഷ്മ്ര്യൂം"എന്നു സിദ്ധിക്കും- ഇതുവളരെ ഗോപ്യമാകുന്നു. കാശ്യപഃ-അനുഷ്ടുപ്. അൎദ്ധനാരീശ്വരഃ- ഇവ ഋഷ്യാദികൾ- ഇതു ഓം എന്നൊ 'ഹൈഉം'- എന്നൊക്രുട്ടി ൧൦൦൦൦ ജപിച്ചാൽ സൎവ്വരോഗഹരം- ൦ എന്ന അക്ഷരത്തിന്റെ ഉള്ളിൽ സ്വരങ്ങളാൽ ചുററപ്പെട്ട് അമൃതൊഴുകുന്നതായി ഇതിനെ മൂൎദ്ധാവിൽ ചിന്തിച്ചു ജപിച്ചാൽ വിഷഹരം- നേത്രത്തിലായാൽ നേത്രരോഗശമനം- ഇതുപോലെ മററു സ്ഥലങ്ങളിലും തത്ത ദ്രോഗശമനം ഫലം- ഇതു തന്നെവേറെ ആചാൎയ്യന്മാർ തന്ത്രാന്തരങ്ങളിൽ മററുവിധവും നിരൂപിച്ചിട്ടുള്ളതായിക്കാണുന്നു.

അനന്തരം വാഗ്ദേവതാമന്ത്രം.

ഇതു പ്രണവവും വാഗ്ബീജവും മുന്നിട്ട് 'നമൊഭഗവതി വദവദ വാഗ്ദേവിസ്വാഹാ'- എന്നാകുന്നു. കണ്വഃ, ഋഷിഃ- വിരാൾഛന്ദഃ- വാഗീശ്വരീദേവതാ- 'നമഃ' മുതലായതുകൊണ്ടു ഹൃദയാദിന്യാസം- ധ്യാനം—

ശുഭ്രാമഛവിലേപമാല്യവസനാംശുഭ്രാംശു
ഖണ്ഡോജ്ജ്വലാം
വ്യാഖ്യാമക്ഷഗുണംസുധാഢ്യകലശംവിദ്യാം
ചഹസ്താംബുജൈഃ-
ബിഭ്രാണാംകമലാസനാം കുചനതാംവാഗ്ദേ
വതാംസസ്മിതാം
വന്ദെവാഗ്വിഭവപ്രദാംത്രിനയനാംസൌഭാ
ഗ്യസമ്പൽക്കരീം'.

പ്രാതഃകാലത്തു് ഇതുകൊണ്ടു് അഭിമന്ത്രിച്ച ജലപാനംചെയ്താൽ സംവത്സരക്കാലംകൊണ്ടു കവിത്വം സിദ്ധിക്കും. സ്നാനകാലത്തു് ജലം ജപിച്ചഭിഷേകം ചെയ്താൽ അതിമേധാസിദ്ധിയുണ്ടാകും- ഇതുകൊണ്ടു പൂജിക്കാം.

പഞ്ചപൂജാ.

വം- അബാത്മനാസ്നാനം (അല്ലെങ്കിൽ 'ജലം') കല്പയാമിനമഃ- ലംപൃഥിവ്യാത്മനാഗന്ധം- (കല്പയാമിനമഃ, എല്ലാററിനും ചേൎത്തുകൊൾക.) ഹാം ആകാശാത്മനാപുഷ്പം - - ; യംവായ്വാത്മനാധൂപം - - -; രം അഗ്ന്യാത്മനാദീപം - - ; ഇതിനുള്ള മുദ്രകൾ മുദ്രാവിധാനത്തിൽ കാണാം. ഇത്രയും കഴിഞ്ഞു് 'അമൃതെ അമൃതേശ്വരി അമൃതാകൎഷിണി അമൃതം സ്രാവയസ്രാവയസ്വാഹാ-' എന്നു ധേനുമുദ്രകൂടി കാണിക്കുന്നതു വിശേഷമെന്നു് ഒരു സംപ്രദായപക്ഷമുണ്ടു്.

ഭിന്നഭൈരവി.

നാരായണഋഷിഃ- അനുഷ്ടുപ്ഛന്ദഃ- ജ്വാലാഭിന്നഭൈരവീദേവതാ- രാം, ഇത്യാദ്യംഗന്യാസഃ. പ്രേതവിഭാഗെ (അല്ലെങ്കിൽ, അമുകകാൎയ്യെ) വിനിയോഗഃ- 'അംഗാരനദ്യാദ്വയശൂലസംസ്ഥാംക്രൂരാംചരകതാഭരണാം ഘനഗാം അംഗാരപൂൎണ്ണേനകരദ്വയേനശത്രോൎമ്മുഖെ നിക്ഷിപതീം സ്മരാമി' എന്നു ധ്യാനം. ഓം- രാം- രീം- രൂം- ജ്വാലാഭിന്നഭൈരവി ഉദ്വഹനിവാസിനി മമശത്രൂണാമന്യോന്യം വിദ്വേഷണം കുരുകുരുഹ്രൂംഫൾസ്വാഹാ=

പ്രേതബാധാകൎഷണയന്ത്രം.

ആദ്യം വൃത്തം, പുറമെ ഷൾക്കോണം, മേലുള്ള മുക്കോണിൽ ശ്രീബീജം, കീഴുള്ള ത്രികോണത്തിൽ ശക്തിബീജം (ഹ്രല്ലേഖ) മദ്ധ്യേ ഉള്ള വൃത്തത്തിൽ പ്രണവം, (സാദ്ധ്യനാമപ്രാണപ്രതിഷ്ഠാദികൾ) ഷൾകോണിനുപുറമെ (വൃത്തം വരച്ചു്) യം- എന്ന വായുബീജംകൊണ്ടുവേഷ്ടനം- 'യക്ഷഗന്ധൎവ്വസിദ്ധാദിദേവാൻ ദേവസ്ത്രീയസ്തഥാ- ആകൎഷതിമഹാഭൂതാൻകിമുഭൂലോകവാസിനഃ-' എന്നു് ഇതിനു ഫലശ്രുതിയും ഉണ്ടു്. ആകൎഷണമന്ത്രം-, ഓം നമൊ ഭഗവതി ദിഗ്ബന്ധിനി കംകാളികാളരാത്രി ദുംഢുർഗെഘുംഘൂലിനിവംവടുകഭൈരവി അൎദ്ധരാത്രിവിലാസിനി മഹാനിശി പ്രതാപകേളിനി മഹാജ്ഞാധരിസൎവ്വഭൂതപ്രേ

തപിശാചസർവ്വജ്വരശാന്തിനി മമഭീഷ്ടമാകർഷയാകർഷയമ
ഹാവടുകഭൈരവ ഹ്രൂംഫൾസ്വാഹാ॥

[സ്വയംവരം പഞ്ചദശീവിദ്യ മുതലായതു ഗോപ്യ
മാകയാൽ എഴുതുന്നില്ല. കർണ്ണാകർണ്ണികയാ ഗ്രഹിക്കുന്ന
തുചിതമാകുന്നു.]

സ്വസ്തികപത്മലേഖനക്രമം.

ആദ്യമെ ഭൂഗൃഹം (ചതുരശ്രപത്മം) വരയ്ക്കുക. അ
തിന്റെ നടുവിൽ കിഴക്കുപടിഞ്ഞാറും തെക്കുവടക്കുമായി
(പരസ്പരം മുറിച്ച്) ചതുരശ്രരേഖകളിൽനിന്ന് (രണ്ടുമൂന്നു
വിരൽ) അകന്നുനിൽക്കുമാറുവരച്ച്, കിഴക്കോട്ടു നീട്ടിയിരി
ക്കുന്ന രേഖ കുറഞ്ഞൊന്നു തെക്കോട്ടു നീട്ടിയശേഷം പൂർവ്വ
(കിഴക്കെ) രേഖയിൽ എത്തിച്ച്, പടിഞ്ഞാറെ ഭാഗത്തേ
ക്കു നീട്ടിയിരിക്കുന്ന രേഖ സ്വല്പം വടക്കോട്ടു നീട്ടിയശേ
ഷം പശ്ചിമ(പടിഞ്ഞാറെ) ചതുരശ്രസീമ രേഖയിൽ ചേ
ർത്തു കൊൾക. ഇതുപോലെ തെക്കോട്ടു നീട്ടിയിട്ടുള്ള രേ
ഖാഗ്രം പടിഞ്ഞാറോട്ടു കുറഞ്ഞൊന്നു നീട്ടിയതിനുശേഷം
ദക്ഷിണ(ദിക്) രേഖയോടുചേർത്തു, വടക്കു മുഖമായുള്ള മ
ധ്യരേഖയെ അല്പം മുമ്പോൽ കിഴക്കോട്ടു നീട്ടിയശേഷം ഉ
ത്തര(വടക്കെ) സീമരേഖയിൽ മുട്ടിച്ചുകൊൾക. ഇവയി
ൽ മീനമൂലയിലും കന്നിമൂലയിലും തൊട്ടുള്ള ഖണ്ഡങ്ങളി
ൽ മഞ്ഞപ്പൊടിയും മിഥുനമൂലയിലും വായുകോണിലും
(അതായതു ധനുമൂലയിലും) തൊട്ടുള്ള ഖണ്ഡങ്ങളിൽ അരി
പ്പൊടിയും ഇട്ട് അലംകരിക്കേണ്ടതാകുന്നു. [ഇതിന്റെ
ലേഖനാദിക്രമം യന്ത്രസാരവിവൃതിയിൽനിന്നും എടുത്ത
താകുന്നു. വിസ്തരഭയത്താൽ മൂലമുദ്ധരിച്ചിട്ടില്ല. പ്രതിഷ്ഠാ
തിഷ്ഠാപൂജാദികൾക്കുപയുക്തങ്ങളായ സർവ്വതോഭദ്രമണ്ഡ
ലം മുതലായതു കൊത്തി അടിപ്പിക്കുന്നതു ദുസ്സാധമാക
കൊണ്ടും സ്വല്പമൂല്യത്തിന് അവയുടെ പടം കിട്ടുന്നതാക
കൊണ്ടും അയതുമുദ്ധരിക്കുന്നില്ല.]

മുമ്പു പൂജയ്ക്കും മററുമായി സംഗ്രഹിച്ച മന്ത്രങ്ങൾ
ജപിച്ചു സിദ്ധിവരുത്തുവാൻശ്രമിക്കുന്നതായാൽ, ബന്ധു
ക, സേവകാദി(പ്രപഞ്ചസാരോക്ത)പൊരുത്തങ്ങൾ നോ
ക്കേണമെന്നു പക്ഷമുണ്ട്.

'ഏകാക്ഷരെതഥാമന്ത്രായെത്രൈപുരെമന്ത്രനായകെ-'
എന്നുതുടങ്ങി 'സിദ്ധാദീൻനൈവശോധയേൽ'

എന്നന്തമായി കുളാർണവതന്ത്രത്തിൽ ഒരു വിശേഷവിധിരൂപരക്ഷാമാർഗ്ഗം കാണുന്നുണ്ട്. ഇതു സർവ്വമന്ത്രസാധാരണമല്ല. യോനിമുദ്ര ബന്ധിച്ചിട്ടു ജപിക്കുന്നതു സർവ്വമന്ത്രദോഷനിവാരകമാണെന്നു ഭാസ്കരാനന്ദനാഥൻറ സേതുബന്ധത്തിൽ പറഞ്ഞിരിക്കുന്നു. സംപ്രദായരഹസ്യമാകയാൽ ഈ ഭാഗം മന്ത്രകോശത്തിലുദ്ധരിച്ചതാണ്. ചുരുക്കുന്നതിനുവേണ്ടി ധ്യാനന്യാസാദികൾ വിട്ട് കുറെ മന്ത്രങ്ങൾകൂടി എഴുതിക്കൊള്ളുന്നു. അവ ഉദാഹരണം ആകുക-॥ നിത്യാമന്ത്രം—, വാഗ്ബീജം സ്മരബീജം പിന്നെ "നിത്യക്ലിന്നേമദദ്രവേസ്വാഹാ-" ഇതു ൧൧ അക്ഷരമാകുന്നു. എങ്കിലും പ്രണവം ആദ്യം ചേർത്തുകൊള്ളണം- ഇതുതന്നെ 'വാഗ്ഭവം' (മുമ്പോൽ) കഴിഞ്ഞിട്ട 'ശക്തിബീജം' ചേർത്തു "നിത്യക്ലിന്നേമദദ്രവേസ്വാഹാ-" എന്നായാൽ വജ്രപ്രസ്താരിണിയാകുന്നു. രണ്ടിനും പലവിശിഷ്ടകാര്യസാധകത്വമുണ്ട്॥ പ്രണവം, ശക്തിബീജം, ഹ്സൗം, (പിന്നെയും) പ്രണവം, ശക്തിബീജം, സരസ്വത്യൈനമഃ- ഏകാദശാക്ഷരീപാരിജാതസരസ്വതീ॥ 'ഓംഘൃണിസൂര്യആദിത്യ-' ഇതു സൂര്യൻറ മന്ത്രം॥ "പ്രണവം, ശക്തിബീജം- പ്രാസാദം (=ഹൗം), ശങ്കരനാരായണായനമഃ- പ്രാസാദബീജം, ശക്തിബീജം, പ്രണവം." ഇതു ഹരിഹരൻറ മന്ത്രം॥ ക്ഷേത്രപാലൻറതു 'ഓം ക്ഷൗം ക്ഷേത്രപാലായനമഃ'- ഭദ്രകാളിയുടേതു 'ഓം ഹൗം കാളിമഹാകാളികിലികിലിഫൾസ്വാഹാ-'॥ കർണയക്ഷിയുടേതു 'ഓം കർണ്ണപിശാചിവദാതീതാനാഗതശബ്ദം, ശക്തിബീജം, പ്രണവം-' ൧൭ അക്ഷരം॥ വിശാലാക്ഷിയുടേതു 'ഓം ഹ്രല്ലേഖാ(ശക്തിബീജം) വിശാലാക്ഷ്യൈനമഃ-'॥

നാമമന്ത്രം ചതുർത്ഥ്യന്തമെന്നു പറയുന്നതു 'ഓം കൃഷ്ണായനമഃ- ഓം ഷഡാനനായനമഃ- ഓം ശരവണഭവായനമഃ [സുബ്രഹ്മണ്യസ്വാമിയുടെ മൂലം ആകുമ്പോൾ പ്രണവം, ശക്തിബീജം, പിന്നെ സംബോധനരൂപത്തിൽ 'ശരവണഭവ-' ഇത്രയുമാകുന്നു]. ഓം സരസ്വത്യൈനമഃ- മുതലായതാണ്.

## പുണ്യാഹം

'ഓഷധയഃസംവദന്തെ സോമേനസഹരാജ്ഞാ-യസ്മൈകൃണോതിബ്രാഹ്മണ സ്തംരാജൻപാരയാമസി-' എ

ന്നചൊല്ലി നെല്ലരിയുമിട്ട പാത്രംവെച്ച് 'ഓം ഇമം മെ ഗംഗെ യമുനെ സരസ്വതി ശുതുദ്രിസ്തോമം സചതാപരുഷ്ണ്യാ- അസിക്ന്യാമരുദ്വൃധെ വിതസ്തയാർജികീയെ ശൃണുഹ്യാസുഷോമയാ-' എന്ന ജലം നിറച്ച് 'ഓം ഗന്ധദ്വാരാം ദുരാധർഷാം നിത്യപുഷ്ടാം കരീഷിണീം- ഈശ്വരീം സർവ്വഭൂതാനാം താമിഹോപഹ്വയെ ശ്രിയം-' എന്ന ചന്ദനം (അതിൽ) ഇട്ട് 'ഓം കാണ്ഡാൽകാണ്ഡാൽ പ്രരോഹന്തി പരുഷഃപരുഷഃ പരി- ഏവാനൊദൂർവ്വെപ്രതനു സഹസ്രേണ ശതേനച-' എന്ന കറുകയിട്ട് 'ഓം യാഃ ഫലിനീര്യാ അഫലാ അപുഷ്പാ: യാശ്ചപുഷ്പിണീഃ- ബൃഹസ്പതിപ്രസൂതാസ്താ, നൊമുഞ്ചന്ത്വംഹസഃ-' എന്ന പുഷ്പഫലങ്ങളുമിട്ട് 'ഓം ഹിരണ്യരൂപഃ സഹിരണ്യ സംദൃഗപാന്നപാത്സെദുഹിരണ്യവർണ്ണഃ- ഹിരണ്യയാൽപരിയൊനെർനിഷദ്യാ ഹിരണ്യദാദദത്യന്നമസ്മൈ-' എന്ന സ്വർണ്ണമിട്ട താഴെപറയുന്ന മന്ത്രംകൊണ്ട വരുണനെ ആവാഹിച്ച പഞ്ചോപചാരപൂജചെയ്ക- 'തത്വായാമീത്യസ്യശുനഃശേഫൊ വരുണസ്ത്രിഷ്ടുപ്- വരുണാവാഹനെവിനിയോഗഃ- ഓം തത്വായാമിബ്രഹ്മണാ വന്ദമാനസ്തദാശാസ്തെ യജമാനൊഹവിർഭിഃ-അഹേളമാനൊവരുണെഹബോദ്ധ്യുരുശംസമാന ആയുഃപ്രമോഷീഃ-' പിന്നീടിതുകൊണ്ട പുഷ്പമർപ്പിക്ക- 'കലശസ്യമുഖെവിഷ്ണുഃ കണ്ഠെരുദ്രഃ സമാശ്രിതഃ- മൂലെതത്രസ്ഥിതൊബ്രഹ്മാ മദ്ധ്യെ മാതൃഗണാഃ സ്മൃതാഃ= കുക്ഷൌതുസാഗരാഃ സർവ്വെ സപ്തദ്വീപാവസുന്ധരാ- ഋഗ്വെദോഥയജുർവ്വെദഃ സാമവേദോഹ്യഥർവ്വണഃ= അംഗൈശ്ചസഹിതാഃ സർവ്വെകലശംതുസമാശ്രിതാഃ- അത്രഗായത്രീസാവിത്രീ ശാന്തിഃ പുഷ്ടികരീതഥാ= ആയാന്തുമമശാന്ത്യർത്ഥം ദുരിതക്ഷയകാരകാഃ- സർവ്വെസമുദ്രാഃസരിതസ്തീർത്ഥാനി ജലദാനദാഃ= ആയാന്തുമമശാന്ത്യർത്ഥം ദുരിതക്ഷയകാരകാഃ-' എന്ന നെല്ലുമരിയും പാത്രത്തിലിട്ടുക- പിന്നെ 'മാതൃദേവൊഭവ- പിതൃദേവൊഭവ ആചാര്യദേവോഭവ സർവ്വേഭ്യോബ്രഹ്മർഷിഭ്യോനമഃ-' എന്നുച്ചരിക്കുക. വീണ്ടും- 'ഏതാഃസത്യാശിഷഃസന്തു- ദീർഘാനാഗാനദ്യോ ഗിരയസ്ത്രീണി വിഷ്ണുപദാനിചതേനായുഃപ്രമാണേന പുണ്യാഹം ദീർഘമായുരസ്തു- ശിവാആപഃസന്തു- സൌമനസ്യമസ്തു- അക്ഷതംചാരിഷ്ടംചാസ്തു- സൌമംഗല്യംചാസ്തു- അക്ഷതാഃപാന്തു-

ആയുഷ്യമസ്തു- സൌശ്രീയമസ്തു- ഐശ്വര്യമസ്തു- ബഹുധേയംചാസ്തു- ദീർഘമായുഃശ്രേയഃശാന്തിഃ പുഷ്ടിസ്തുഷ്ടിശ്ചാസ്തു- ശ്രീര്യ്യശോവിദ്യാവിനയോവിത്തം ബഹുപുത്രംചായുഷ്യംചാസ്തു- ഓം ഭദ്രംകർണ്ണേഭിഃ ശൃണുയാമദേവാ ഭദ്രംപശ്യേമാക്ഷഭിര്യ്യജത്രാ- സ്ഥിരൈരംഗൈസ്തുഷ്ടുവാംസ- സ്തനൂഭിർവ്യ്യശേമദേവഹിതംയദായുഃ'- എന്നുച്ചരിക്കുക. പിന്നെ 'അഗ്നിപുരോഗാവിശ്വേദേവാഃ പ്രീയന്താം- ഇന്ദ്രപുരോഗാമരുദ്ഗണാഃ പ്രീയന്താം- ബ്രഹ്മപുരോഗാഃ സർവ്വേവേദാഃ പ്രീയന്താം- വിഷ്ണുപുരോഗാഃ സർവ്വേദേവാഃ പ്രീയന്താം- മഹേശ്വരീപുരോഗാഃ മാതരഃപ്രീയന്താം- വസിഷ്ഠപുരോഗാഋഷിഗണാഃപ്രീയന്താം- അരുന്ധതീപുരോഗാഏകപത്ന്യഃപ്രീയന്താം- ഋഷയശ്ഛന്ദാംസ്യാചാര്യ്യാവേദാദേവായജ്ഞാശ്ചപ്രീയന്താം- ബ്രഹ്മചബ്രഹ്മജ്ഞാശ്ചപ്രീയന്താം- ശ്രീസരസ്വത്യൌപ്രീയേതാം- ശ്രദ്ധാമേധെപ്രീയേതാം- ഭഗവതീകാത്യായനീപ്രീയതാം- ഭഗവതീപുഷ്ടികരീപ്രീയതാം- ഭഗവതീതുഷ്ടികരീപ്രീയതാം- ഭഗവതീഋദ്ധികരീപ്രീയതാം- ഭഗവതീവൃദ്ധികരീപ്രീയതാം ഭഗവന്തൌവിഘ്നവിനായകൌപ്രീയേതാം- ഭഗവാൻസ്വാമിമഹാസേനഃസപത്നീകഃ സസുതഃസപാർഷദഃ സർവ്വസ്ഥാനഗതഃപ്രീയതാം- ഹരിഹരഹിരണ്യഗർഭാഃപ്രീയന്താം- സർവ്വാഗ്രാമദേവതാഃപ്രീയന്താം- കുലദേവതാഃപ്രീയന്താം- സർവ്വാവാസ്തുദേവതാഃ പ്രീയന്താം- ബഹിരപഃ- ഹതാബ്രഹ്മദ്വിഷഃ- ഹതാഃപരിപന്ഥിനഃ- ഹതാ,വിഘ്നകർത്താരഃ- ശത്രവഃപരാഭവംയാന്തു ശാമ്യന്തുഘോരാണിശാമ്യന്തുപാപാനി- ശാമ്യന്ത്വീതയഃ- ശുഭാനിവർദ്ധന്താം- ശിവാആപഃസന്തു- ശിവാഋതവഃസന്തു- ശുക്രാംഗാരകബുധബൃഹസ്പതിശനൈശ്ചര രാഹുകേതുസോമസഹിതാ ആദിത്യപുരോഗാഃ സർവ്വേഗ്രഹാഃപ്രീയന്താം- ഭഗവന്നാരായണഃപ്രീയതാം'-എന്നു കഴിഞ്ഞിട്ട്,

"ഓംആപൊ-ഹി-ഷ്ഠാ-മയൊഭുവസ്താ- ന- ഊർജ്ജേ-ദധാതന॥ മഹേരണായ- ചക്ഷസെ॥ ഓംയൊ- വഃ-ശിവതമൊ- രസസ്തസ്യ- ഭാജയതെഹ- നഃ॥ ഉശതീരിവ-മാതരഃ॥ ഓംതസ്മാ, അരം, ഗമാമ, വൊ, യസ്യ, ക്ഷയായ, ജിന്വഥ॥ ആപൊ ജനയഥാച,നഃ॥ ഓം ശം, നൊ, ദേവീരഭിഷ്ടയ, ആപൊഭവന്തുപീതയെ, ശംയൊരഭിസ്രവന്തുനഃ॥ ഓം ഈശാനാവാര്യ്യാണാം, ക്ഷയന്തീശ്ചർഷണീനാം॥

അപൊ,യാചാമി ഭേഷജം॥ ഓം അപ്സു,മെ, സോമൊ അബ്രവീദന്തർവിശ്വാനി, ഭേഷജാഃ അഗ്നിംച, വിശ്വശംഭുവം॥ ഓം ആപഃ പൃണീത, ഭേഷജം വരൂഥം,തനെ്വമമ॥ ജ്യോക് ചസൂര്യംദൃശെ॥ ഓം ഇദമാപഃ പ്രവഹത, യല്കിഞ്ച ദുരിതംമയി॥ യദ്വാഹമഭിദുദ്രോഹ, യദ്വാശേപഉതാനൃതം॥ ഓംആപൊ അദ്യാന്വചാരിഷം, രസേന, സമഗസ്മഹി॥ പയസ്വാനഗ്നആഗഹി, തംമാസം, സൃജ,വർച്ചസാ' ॥- 'ഓം സംസ്രുഷിസ്തദപസോദിവാനക്തംച സംസ്രുഷിഃ വരേണ്യക്രതുരഹമാ, ദേവിരവസേഹുവെ॥' * 'ഓം ദധിക്രാവ്ണൊ അകാരിഷം ജിഷ്ണോരശ്വസ്യവാജിനഃ। സുരഭി,നൊ മുഖാകരൽപ്രണ ആയൂംഷിതാരിഷൽ'- ഈ മന്ത്രങ്ങളെ (കുശമുഷ്ടികൊണ്ടു പാത്രത്തിലെ ജലം തൊട്ടു) ജപിക്കുക. അനന്തരം 'പുണ്യാഹം' എന്നു മൂന്നുവട്ടം- പിന്നെ 'സ്വസ്തിനഃ ഇന്ദ്രൊ വൃദ്ധശ്രവാഃ- സ്വസ്തിനഃപൂഷാവിശ്വദേവാഃ- സ്വസ്തിനസ്താർക്ഷ്യോ അരിഷ്ടനേമിഃ- സ്വസ്തിനൊ ബൃഹസ്പതിർദധാതു=അഷ്ടൌദേവാവസവഃസോമ്യാസഃ- ചതസ്രൊദേവീരജരാശ്രവിഷ്ഠാഃ-തെയജ്ഞംപാന്തുരജസഃ പരസ്താൽ- സംവത്സരീണമമൃതം സ്വസ്തി'- എന്നു ജപിക്ക- ശുഭം- 'ഓം സമുദ്രജ്യേഷ്ഠാഃസലിലസ്യമദ്ധ്യാൽപുനാനായം തൃനിവിശമാനാഃ- ഇന്ദ്രൊയാവജ്രീവൃഷഭൊരരാദതാആപൊദേവിരിഹമാമവന്തു=യാ ആപൊ ദിവ്യാഉതവാസ്രവന്തി ഖനിത്രിമാഉതവായാഃസ്വയംജാഃ- സമുദ്രാർത്ഥായാഃശുചയഃ പാവകാസ്താ ആപൊദേവിരിഹമാമവന്തു= യാസാംരാജാവരുണൊയാതിമദ്ധ്യെസത്യാനൃതെ അവപശ്യംജനാനാം- മധുശ്ചുതഃ ശുചയഃ പാവകാസ്താ——; യാസുരാജാവരുണൊയാസുസോമൊവിശ്വേദേവായാസൂർജംമദന്തി- വൈശ്വാനരൊയാസ്വഗ്നിഃ

---

* 'ദധിക്രാവ്ണ്ണൊ' എന്നും പാഠമുണ്ട്. പ്രാതിശാഖ്യസിദ്ധാന്തപ്രകാരം ണകാരദ്വിത്വം വേണമെന്നു നിർണ്ണയകൽപവല്ലിയെന്ന ഭാഷ്യത്തിൽ പറയുന്നു. ഈ പാഠം ഋഷിസമ്പ്രദായവും, ആദ്യപാഠം ശാബ്ദികസമ്മതവും സായണാചാര്യകൃതവേദഭാഷ്യാനുഗുണവുമാകുന്നു. ദധിശബ്ദം ഹവിസ്സ് അല്ലെങ്കിൽ ചമത തൊട്ടതിൻെറ ഉപലക്ഷകമാണ്. ദധിക്രാവാ= ഹവിർഭുക്ക് അല്ലെങ്കിൽ അഗ്നിപുത്ര എന്നർത്ഥം.

പ്രവിഷ്ടാസ്ത്വാ ആപോദേവീ——³-'ഓം ദേവസ്യത്വാസവി
തുഃ പ്രസവേ ചശ്വിനോർബാഹുഭ്യാം പൂഷ്ണോഹസ്താഭ്യാമഗ്ന
േസ്തേജസാസൂര്യസ്യവർച്ചസേന്ദ്രസ്യേന്ദ്രിയേണാഭിഷിഞ്ചാമി
ബലായശ്രിയൈ യശസേന്നാദ്യായ= ഓം ഋതംചസത്യം
ചാഭീദ്ധാത്തപസോദ്ധ്യജായത- തതൊരാത്ര്യജായതതതഃ
സമുദ്രോഅർണ്ണവഃ= സമുദ്രാദർണ്ണവാദധിസംവത്സരൊഅജാ
യത- അഹോരാത്രാണിവിദധദ്വിശ്വസ്യമിഷതൊവശീ=
സൂര്യാചന്ദ്രമസൌധാതാ യഥാപൂർവ്വമകല്പയൽ- ദിവംച
പൃഥിവീംചാന്തരിക്ഷമഥൊസ്വഃ= ഓം ഭൂർഭുവഃസ്വഃ³- എ
ന്നു ജപിക്ക നന്നു്- ശുഭം- ശാന്തിഃ- ഓം തത്സത്. *

ഇങ്ങനെ തീർത്ഥപാദസംപ്രദായപ്രവർത്തക ഷൺമുഖദാസാപരനാമക ശ്രീവിദ്യാധിരാജ തീർത്ഥപാദപരമഭട്ടാരസ്വാമി ശ്രീചരണസരോജാനുഗ്രഹലബ്ധബ്രഹ്മവിദ്യാനുഭൂതിവൈശദ്യാത്മാശ്രമ സ്വാമ്യപരാഭിധ പണ്ഡിതപാദാങ്കാത്മാശ്രമി ശ്രീനീലകണ്ഠതീർത്ഥപാദസ്വാമിവിരചിതതന്ത്രകണ്ഠീരവത്തിൽ, "ദേവാർച്ചാപദ്ധതി" എന്ന പൂർവ്വകാണ്ഡം തീർന്നു.

---

* ക്ഷേത്രശുദ്ധി മുതലായതിനാകയാൽ പുണ്യാഹമന്ത്രവും വിസ്തരിച്ചതാണു് മററുപയോഗങ്ങൾക്കൊക്കുമ്പോൾ 'ആചാരപദ്ധതി'യിൽ പറഞ്ഞപ്രകാരം 'ആപോഹിഷ്ഠാ'ദി മൂന്നും 'ദധിക്രാവ്ണൊ' എന്ന ഒന്നും ഉൾപ്പെടെ നാലു മന്ത്രങ്ങൾ മതിയാകും.